

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 30 | THE ONLINE OFFICIAL NEWS BULLETTIN | 2020 August 22


**തേജസ്കരണകാലം | SEASON OF TRANSFIGURATION**

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 23 ♪3 | 24 ♪7 | 25 ♪3 | 26 ♪7 | 27 ♪3 | 28 ♪7 | 29 ♪3 |
| 2nd Sunday after Shunoyo |  Comme. of St. Mathias the Apostle 2nd Mem. of Thomas Mar Athanasios ✠ (Othara Dayara) | | | | |  Comme. of St. John the Baptist 82nd Mem. of Mattackal Alexanderayos Malpan (Niranam Pally) |

## കോടതിവിധി അനുസരിക്കാത്തവരുമായി ചർച്ച നടത്തുന്നത് വിഫലം: പ. കാതോലിക്കാ ബാവാ




കോട്ടയം: കോടതി വിധി അനുസരിക്കാത്തവരുമായി ചർച്ച നടത്തുന്നതിൽ അർത്ഥമില്ലെന്ന് പ. കാതോലിക്കാ ബാവാ. ക്രൈസ്തവ സുവിശേഷ സാക്ഷ്യം അടിസ്ഥാനമാക്കി, ഓർത്തഡോക്സ് സഭാ വിജ്ഞാനീയ ദർശനം ഉൾക്കൊണ്ട് ജനാധിപത്യ മൂല്യങ്ങളെ നിലനിർത്തി തയ്യാറാക്കിയിട്ടുള്ള 1934-ലെ ഭരണഘടന ഇന്ത്യയിലെ പരമോന്നത നീതിപീഠം ആവർത്തിച്ച് അംഗീകരിച്ചിട്ടുള്ളതാണ്.

ഇതിന്റെ നിഷേധം ദൈവിക നീതിയോടും രാജ്യത്തിന്റെ നിയമവ്യവസ്ഥിതിയോടുള്ള വെല്ലുവിളിയാണ്. കോടതികളെ വിമർശിച്ചും ജഡ്ജിമാരെ കുറ്റപ്പെടുത്തിയും നീതിന്യായ വ്യവസ്ഥയെ അട്ടിമറിക്കാനുള്ള പാത്രിയർക്കീസ് വിഭാഗത്തിന്റെ നിരന്തര ശ്രമം നിയമവാഴ്ചയുള്ള രാജ്യത്ത് നടപ്പാകില്ല. ഇരുവിഭാഗവും തമ്മിൽ തർക്കം ആരംഭിച്ച കാലം മുതൽ പല തലത്തിലുള്ള ചർച്ചകൾ നടത്തിയിട്ടുണ്ട്. 1995-ൽ സുപ്രീം കോടതി തന്നെ ചർച്ചയിൽ കൂടി പ്രശ്ന പരിഹാരത്തിന് പദ്ധതി തയ്യാറാക്കിയതാണ്. ജസ്റ്റീസ് മളിമഠിന്റെ നേതൃത്വത്തിൽ പ്രശ്ന പരിഹാരത്തിന് ഇരുവിഭാഗങ്ങളും സമിതികളെ നിയോഗിച്ചുവെങ്കിലും ചർച്ചകൾ പൂർത്തിയാക്കാതെ പാത്രിയർക്കീസ് വിഭാഗം അതിൽ നിന്ന് പിൻമാറുകയാണ് ചെയ്തത്. സമവായത്തിലൂടെ പ്രശ്നം പരിഹരിക്കുന്നതിനുള്ള സുവർണ്ണാവസരമായിരുന്നു അത്. എന്നാൽ അതെല്ലാം പാത്രിയർക്കീസ് വിഭാഗം നിരസിക്കുകയായിരുന്നു. സുപ്രീംകോടതിയിൽ 2017 ജൂലൈ മൂന്നിന് അവസാനിച്ച കേസ് പാത്രിയർക്കീസ് വിഭാഗം നൽകിയതാണ്. തങ്ങൾ തന്നെ കേസ് ആരംഭിക്കുകയും കീഴ്കോടതികൾ മുതൽ സുപ്രീംകോടതി വരെ കേസുകൾ നടത്തുകയും തങ്ങളുടെ വാദങ്ങൾ അനുവദിച്ച് കിട്ടാതെ വരുകയും ചെയ്തപ്പോൾ കോടതി വിധി അംഗീകരിക്കില്ല എന്ന് പറയുന്നത് അപലപനീയമാണ്; നീതിപീഠത്തോടും നിയമ വ്യവസ്ഥിതിയോടു മുള്ള വെല്ലുവിളിയാണത്.

ഇടവകക്കാരുടെ അവകാശങ്ങൾക്ക് യാതൊരു മുടക്കവും ഓർത്തഡോക്സ് സഭ വരുത്തിയിട്ടില്ല, വരുത്താൻ ആഗ്രഹിക്കുന്നുമില്ല. വിശ്വാസികളെ പള്ളികളിൽ നിന്ന് ഇറക്കി വിട്ടിട്ടില്ല. മുളന്തുരുത്തി പള്ളിയിലും മറ്റ് ദേവാലയങ്ങളിലും ബലപ്രയോഗം നടത്തി എന്ന് പറയപ്പെടുന്ന സാഹചര്യം സൃഷ്ടിച്ചത് പാത്രിയർക്കീസ് വിഭാഗം ആണ്. പോലീസ് നടപടി ഉണ്ടായ അവസരത്തിൽ ഓർത്തഡോക്സ് സഭാംഗങ്ങൾ ആരും തന്നെ പള്ളിപരിസരത്ത് ഉണ്ടായിരുന്നില്ല. നിയമ നിഷേധം നടത്തിയവർക്കെതിരെ പോലീസ് നടപടികൾ ഉണ്ടാകുന്നത് സ്വാഭാവികമാണ്.

1970-ൽ 203-ാം നമ്പർ കൽപനയിൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായ്ക്ക് പട്ടത്വമില്ല എന്ന് പറഞ്ഞത് വേദവിപരീതമാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിനെ ഉപയോഗിച്ച് ഇതര ക്രൈസ്തവ സമൂഹങ്ങളുടെ ഇടയിൽ ഓർത്തഡോക്സ് സഭയെ കരിതേച്ചു കാണിക്കാമെന്നും ഓർത്തഡോക്സ് സഭയെ മറ്റു സഭാ കൂട്ടായ്മകളിൽ നിന്നും പുറത്താക്കാമെന്നുമുള്ളതായ ചിന്തകൾ വില കുറഞ്ഞ വ്യാമോഹങ്ങൾ മാത്രമാണ്. ഭരണാധികാരികളെ സ്വാധീനിച്ച് പ്രാദേശിക നിയമങ്ങൾ നിർമ്മിക്കുന്നതിനുള്ള ശ്രമം രാജ്യത്തിന്റെ നിയമവ്യവസ്ഥയോടുള്ള തുറന്ന വെല്ലുവിളിയാണ് എന്നും പ. കാതോലിക്കാ ബാവാ പറഞ്ഞു.

## ബലപ്രയോഗം വേണ്ടി വന്നത് ഒരു വിഭാഗം കോടതി വിധി അംഗീകരിക്കാത്തതു കൊണ്ടെന്ന് ഓർത്തഡോക്സ് സഭ

കോട്ടയം: മുളന്തുരുത്തി മാർത്തോമ്മൻ പള്ളി വിധി നടപ്പാക്കുന്നത് സംബന്ധിച്ച് ബലപ്രയോഗം അനിവാര്യമായി വന്നത് പാത്രിയർക്കീസ് വിഭാഗം കോടതി വിധി അംഗീകരിക്കാൻ കൂട്ടാക്കാത്ത സാഹചര്യത്തിൽ ആണന്ന് ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പറഞ്ഞു.

പത്ത് മാസങ്ങൾക്ക് മുമ്പ് പള്ളിയെ സംബന്ധിച്ച് അന്തിമ വിധി വന്നതാണ്. അതിന് ശേഷം കഴിഞ്ഞ മെയ് മാസത്തിൽ ഓർത്തഡോക്സ് സഭ പോലീസ് പ്രൊട്ടക്ഷൻ ആവശ്യപ്പെട്ടു. കോടതി അത് അനുവദിച്ചു. തുടർന്ന് ഈ രണ്ട് കേസുകൾക്കും എതിർകക്ഷികൾ റിവ്യൂ പെറ്റീഷൻ നൽകുകയും അവയെല്ലാം എല്ലാം തള്ളുകയുമാണുണ്ടായത്. വിധി നടപ്പാക്കാൻ സാധിക്കാതെ വന്ന സാഹചര്യത്തിൽ ഓർത്തഡോക്സ് സഭ നൽകിയ കോടതിയലക്ഷ്യ കേസിന് മേലാണ് ഇപ്പോൾ തീർപ്പ് വന്നിരിക്കുന്നത്.

കോടതിയിൽ പരാതി നല്കുകയും വിധി വരുമ്പോൾ അതിനെതിരെ നില്ക്കുന്നതും ശരിയല്ലന്നും നിയമം നടപ്പാക്കിയതിലൂടെ നീതി നടപ്പായിയെന്നും അവർ പറഞ്ഞു. രാജ്യത്തിന്റെ നിയമം തെറ്റിക്കുന്നവർക്ക് ആരു കൂട്ടുനിന്നാലും ജനം അതിന് മറുപടി പറയുമെന്നും സഭാനേതാക്കൾ പറഞ്ഞു.

## മുളന്തുരുത്തി മാർത്തോമ്മൻ പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു

എറണാകുളം: മുളന്തുരുത്തി മാർത്തോമ്മൻ പള്ളി സുപ്രീംകോടതി വിധി അനുസരിച്ചും കേരള ഹൈക്കോടതിയുടെ അന്ത്യശാസനം അനുസരിച്ചും പോലീസ് സഹായത്തോടെ ജില്ലാ ഭരണകൂടം ഏറ്റെടുത്തു.

പുലർച്ചെ നാലോടെ നിരവധി പോലീസുകാരെത്തിയാണ് പള്ളി ഏറ്റെടുത്തത്. ഇതിനെതിരെ യാക്കോബായ വിഭാഗം വൈദികരുടെ നേതൃത്വത്തിൽ പ്രതിഷേധിച്ചു. പൂട്ടിയിട്ടിരുന്ന ഗെയ്റ്റ് പൊളിച്ചാണ് പോലീസ് അകത്തു കടന്നത്. പ്രതിഷേധക്കാരെ പോലീസ് അറസ്റ്റ് ചെയ്തു നീക്കി.

## ഓണക്കൂർ സെഹിയോൻ പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു

കൊച്ചി: ഹൈക്കോടതി ഉത്തരവുപ്രകാരം ഓണക്കൂർ സെന്റ് ഇഗ്നാത്തിയോസ് സെഹിയോൻ ഓർത്തഡോക്സ് പള്ളി മലങ്കരസഭയ്ക്ക് കൈമാറുന്നതിന്റെ ഭാഗമായി തഹസിൽദാർ ഏറ്റെടുത്തു. പള്ളിയുടെ താക്കോൽ അഭിഭാഷക കമ്മിഷൻ വഴി ഹൈക്കോടതിയെ ഏല്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചതായി അധികൃതർ അറിയിച്ചു.

സഭാ സമകാലീനം



# യാക്കോബായ വിദേശ വിഘടന വിഭജന ഭീകരവാദം സർവ്വ അതിർത്തികളും ലംഘിക്കുന്നു


**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

**(മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ മാധ്യമവിഭാഗം അദ്ധ്യക്ഷൻ)**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ പ. മാർത്തോമ്മാ ശ്ലീഹായാൽ (എ.ഡി 52) ഭാരതത്തിൽ സ്ഥാപിതമായതാണ്. പ. ശ്ലീഹായാൽ എ.ഡി. 32 ഓടു കൂടെ മെസപ്പെട്ടോമിയയിലെ (പേർഷ്യൻ സാമ്രാജ്യം) എഡേസ്സാ ആസ്ഥാനമായി ആരംഭിച്ച സഭയുമായി വിശ്വാസത്തിലും പാരമ്പര്യത്തിലും ബന്ധം പുലർത്തിക്കൊണ്ട്, എന്നാൽ ദക്ഷിണഭാരത പാരമ്പര്യത്തിൽ ഭാരതീയ മത സമൂഹങ്ങളുമായുള്ള സാമൂഹ്യ-സാഹോദര്യ ബന്ധത്തിൽ ആയിരത്തി അഞ്ഞൂറിലേറെ വർഷം ഈ സഭ പൂർണ്ണ സ്വതന്ത്ര സഭയായി ഏറെ ചൈതന്യത്തോടെ ഭാരതത്തിൽ ദൗത്യം നിർവ്വഹിച്ചുവെന്നു ചരിത്രം സാക്ഷിക്കുന്നു.

പതിനാറാം നൂറ്റാണ്ടിൽ ശക്തിപ്പെട്ട യൂറോപ്യൻ കോളനിവൽക്കരണത്തിന്റെ ഭാഗമായി പ. സഭയെ റോമാ നുകത്തിനു കീഴിൽ ബന്ധിക്കുവാൻ (1599-ലെ ഉദയംപേരൂർ സുന്നഹദോസ്) നടത്തിയ ശ്രമത്തിൽ നിന്നും കൂനൻകുരിശു സത്യത്തിലൂടെ (1653) സഭ മോചനം നേടി. എന്നാൽ സഭാഗാത്രത്തെ പിളർന്ന് ഒരു ഭാഗത്തെ വിദേശ മേൽക്കോയ്മയുടെ കീഴിൽ അണിനിരത്തുവാൻ അന്നത്തെ റോമൻ കത്തോലിക്കാ നേതൃത്വത്തിന് അവരുടെ വിദേശ പണം കൊണ്ടും അധികാര സ്വാധീനങ്ങൾ കൊണ്ടും സാധിച്ചുവെന്നും ചരിത്രം രേഖപ്പെടുത്തുന്നു. തുടർന്നുള്ള നൂറ്റാണ്ടുകളിലും ആംഗ്ലിക്കൻ-നവീകരണ-പെന്തക്കോസ്തു വിഭാഗങ്ങൾ സഭയെ ഉപദ്രവിച്ചുകൊണ്ടിരുന്നുവെന്നും കാണാം.

ഇതിനോടകം പേർഷ്യൻ സഭ നെസ്തോറിയൻ വേദവിപരീതത്തിൽപ്പെടുകയും (5-ാം നൂറ്റാണ്ട്) തുടർന്നും മത-വംശീയ ആക്രമണങ്ങളാലും ശിഥിലീകൃതമായി കൊണ്ടിരുന്നു. 6-ാം നൂറ്റാണ്ടിൽ സത്യവിശ്വാസത്തെ സംരക്ഷിക്കുവാൻ പ. യാക്കോബ് ബുർദ്ദാന നടത്തിയ ശ്രമങ്ങളുടെ ഫലമായി അദ്ദേഹം അലക്സാന്ത്രിയൻ (കോപ്റ്റിക്) ഓർത്തഡോക്സ് സഭയിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ച് പേർഷ്യയിലെ സത്യ-സുറിയാനി (അലക്സാന്ത്രിയൻ വേദശാസ്ത്രം) സഭയിൽ നിലനിർത്തി. അന്ത്യോഖ്യാ ആസ്ഥാനമായി പ. പത്രോസ് ശ്ലീഹായാൽ സ്ഥാപിതമായ സഭയുടെ സിംഹഭൂരിപക്ഷവും ഇതോടകം കൽക്കദോന്യ വേദവിപരീതമായ (അന്ത്യോഖ്യൻ വേദശാസ്ത്രം) ഇരുസ്വഭാവ വാദത്തിൽപ്പെട്ടിരുന്നു. അവിടെ അവശേഷിച്ചിരുന്ന പാശ്ചാത്യ സുറിയാനി ക്രിസ്ത്യാനികളും പൗരസ്ത്യ ദേശത്ത് അവശേഷിച്ചിരുന്ന പൗരസ്ത്യ സുറിയാനി ക്രിസ്ത്യാനികളും 7-ാം നൂറ്റാണ്ടു മുതൽ പരസ്പര സഹായ സഹകരണത്തിൽ ദൈവകൃപയിൽ വളർന്നു. ഇതിൽ പാശ്ചാത്യ വിഭാഗം പ. പത്രോസ് ശ്ലീഹായുടെ പാരമ്പര്യത്തിൽ ഇഗ്നാത്യോസ് പാത്രിയർക്കീസിന്റെ നേതൃത്വത്തിലും പൗരസ്ത്യ വിഭാഗം പ. മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യത്തിൽ കിഴക്കിന്റെ ബസ്സേലിയോസ് കാതോലിക്കായുടെ നേതൃത്വത്തിലും വളർന്നു.

പ. പത്രോസ് ശ്ലീഹായ്ക്ക് ശ്ലീഹന്മാരിൽ മൂപ്പൻ എന്ന സ്ഥാനം നൽകിയിരുന്നതിനാൽ അദ്ദേഹത്തിന്റെ പിൻഗാമിക്കും പൗരസ്ത്യ സഭ ആ സ്ഥാനം നൽകിയിരുന്നു. എന്നാൽ 9-ാം നൂറ്റാണ്ടു മുതലെങ്കിലും പൗരസ്ത്യ സഭയെ തങ്ങളുടെ കീഴിൽ നിർത്തുവാനുള്ള അധീശത്ത-കോളനിവൽക്കരണ ഭാവം അന്ത്യോഖ്യയിലെ സുറിയാനി ഓർത്തഡോക്സ് സഭ കാണിക്കുവാൻ തുടങ്ങി!

ഏതാണ്ട് 60 വർഷത്തോളം റോമാ നുകത്തിൻകീഴിൽ കഴിയേണ്ടി വന്ന മലങ്കരസഭയ്ക്ക് ഇതോടകം അതിന്റെ ആരാധനഗ്രന്ഥങ്ങളും രീതികളുമെല്ലാം നഷ്ടപ്പെടുന്ന ദുഃഖകരമായ ഒരു സാഹചര്യം ഉണ്ടായപ്പോൾ ഓർത്തോദുക്സോ (സ്തുതി ചൊവ്വാക്കപ്പെട്ട) സത്യവിശ്വാസത്തിൽ നിലനിന്നിരുന്ന പൗരസ്ത്യ കാതോലിക്കേറ്റിനും യെരുശലേം കാതോലിക്കേറ്റിനും ഈഗുപ്തായ സഭയ്ക്കും അർമേനിയൻ സഭയ്ക്കുമെല്ലാം അന്നത്തെ സഭാനേതൃത്വം കത്തുകൾ അയച്ചു. ഇതിന്റെ ഫലമാണ് 1665-ൽ യെരുശലേം പാത്രിയർക്കീസ് എന്ന് വിശ്വസിക്കപ്പെടുന്ന അബ്ദുൾ ജലീൽ ഗ്രീഗോറിയോസും തുടർന്ന് പൗരസ്ത്യ കാതോലിക്കാമാരായിരുന്ന യൽദോ മാർ ബസേലിയോസും (1685), മാർ ബസ്സേലിയോസ് ശാക്രള്ള (1751) ബാവായും അവരോടൊപ്പം മറ്റു പിതാക്കന്മാരും മലങ്കരയിൽ എത്തുകയും മലങ്കരസഭ വീണ്ടും അതിന്റെ ആരാധന സാക്ഷ്യജീവിതത്തിൽ ശക്തിപ്പെടുകയും ചെയ്തത് എന്ന് കാണാം.

എന്നാൽ 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ആംഗ്ലിക്കൻ സഭകളുടെ അതിപ്രസരത്തിന്റെ ഭാഗമായി പ. സഭയിൽ നവീകരണമെന്ന പേരിൽ വേദവിപരീതം ഉടലെടുത്തപ്പോൾ അതിനെ ചെറുക്കുവാൻ അന്നത്തെ സഭാനേതൃത്വം 1873-ൽ ഇഥംപ്രഥമമായി അന്ത്യോഖ്യയിലെ സുറിയാനി സഭാ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ക്ഷണിച്ചു. പൗരസ്ത്യ കാതോലിക്കേറ്റിന് ഇതോടകം ഇല്ലായ്മ ചെയ്ത് എല്ലാം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ കൊണ്ടുവരുവാൻ തീവ്ര ശ്രമം നടത്തിയിരുന്ന പാത്രിയർക്കീസുമാർ മലങ്കരയെ തങ്ങളുടെ വരുതിയിൽ കൊണ്ടുവരുവാൻ അവസരം നോക്കിയിരിക്കുമ്പോഴാണ് മലങ്കരസഭയുടെ ക്ഷണം അന്നത്തെ പത്രോസ് മൂന്നാമൻ പാത്രിയർക്കീസിന് ലഭിക്കുന്നത്.

ഇതോടകം തന്നെ മലങ്കരസഭയെ അതീശത്വത്തിലേക്ക് വരുത്തുവാൻ ലക്ഷ്യമിട്ടുകൊണ്ട് സഭാനേതൃത്വത്തെ ക്ഷീണിപ്പിക്കുവാൻ ഉതകുന്ന അനേകം സംഭവങ്ങൾ മലങ്കരയിൽ ഉണ്ടാക്കുവാൻ അവർക്ക് കഴിഞ്ഞിരുന്നു. പ. സഭയുടെ അറിവോ അനുമതിയോ കൂടാതെ 1842-ൽ ഒരു മെത്രാനെ മലങ്കരയിലേക്ക് വാഴിച്ച് വിടുകയും അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെതിരെ പ്രവർത്തിച്ച് അദ്ദേഹത്തെ ദുർബലനാക്കുവാനും പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് എന്ന അന്നത്തെ വിഘടിത മെത്രാപ്പോലീത്തായ്ക്ക് കഴിഞ്ഞു. അന്ത്യോഖ്യൻ കോളനിവൽക്കരണ ശ്രമങ്ങൾക്ക് ആഴം കൂട്ടുവാനും വി. മൂറോൻ, തിരുശേഷിപ്പ് എന്നിവ വിൽക്കുവാനും മറ്റ് സാമ്പത്തിക ലാഭവും മാനസിക ഉല്ലാസവും കിട്ടുന്ന എന്തും തരപ്പെടുത്തുവാനുമായി മലങ്കരയിലേക്ക് ആത്മീയ വേഷം ധരിച്ചുകൊണ്ടു നിർബാധം വന്നുകൊണ്ടിരുന്ന 'ബാവ'മാരുടെ സഹായവും അദ്ദേഹത്തിനു ലഭിച്ചു.

ഈ വൈതരണിയിൽ നിന്നുള്ള മോചനം കാംക്ഷിച്ചുകൊണ്ടാണ് മലങ്കര സഭയുടെ പള്ളിപ്രതിപുരുഷയോഗം ചേർന്ന് പുലിക്കോട്ടിൽ യൗസേപ്പ് കത്തനാരെ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അടുക്കലേക്ക് തന്നെ അയച്ച് മെത്രാപ്പോലീത്തായാക്കി 1865-ൽ മലങ്കരയിൽ ഭരണക്രമം നടത്തുവാൻ ശ്രമിച്ചത്. താൽക്കാലിക വൈതരണിയിൽ നിന്നും സഭയെ രക്ഷിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. എന്നാൽ പാത്രിയർക്കീസുമാരുടെ അധീശത്വ, കോളനിവൽക്കരണം എന്ന ദുഷ്ട ലാക്ക് 1875-ൽ മലങ്കരയിലെത്തിയ പത്രോസ് മൂന്നാമൻ പുറത്തെടുത്തതോടെ പ. സഭ വീണ്ടും സമ്മർദ്ധത്തിൽപ്പെടുകയും അബ്ദുള്ളാ പാത്രിയർക്കീസിന്റെ കാലത്ത് ഇതൊരു പൂർണ്ണ നീരാളിപിടുത്തമായി മലങ്കരസഭയുടെ കഴുത്തിൽ വീഴുകയും ചെയ്തു.

1912-ൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വത്തിൽ അന്നത്തെ കാനോനിക പാത്രിയർക്കീസിനെ മലങ്കരയിൽ എത്തിച്ച് ഇവിടെ ഒരു സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിക്കുവാൻ കഴിഞ്ഞതോടെ ഒരു വലിയ പരിധി വരെ പ്രതിസന്ധികളെ അതിജീവിക്കുവാൻ മലങ്കരസഭയ്ക്ക് കഴിഞ്ഞുവെങ്കിലും ഉടക്കും, മുടക്കും കൈമുതലാക്കി സമ്പത്തിനും അധികാരത്തിനും വേണ്ടി എന്തും ചെയ്യുവാൻ മടി കാണിക്കാത്തവർ മലങ്കരയിൽ വിഘടനവാദം തുടർന്നുകൊണ്ടിരുന്നു.

പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കായുടെ അദ്ധ്യക്ഷതയിൽ 1934-ൽ മലങ്കരസഭയുടെ നേതൃത്വത്തിന് ഒരു ഭരണഘടന പാസ്സാക്കുവാൻ കഴിഞ്ഞതോടെ അന്ത്യോഖ്യൻ വിഘടനവാദത്തിന് അടുത്ത പ്രഹരം ഏറ്റു. ദൈവത്തെയോ പ. സഭയെയോ സമൂഹത്തെയോ ബഹുമാനിക്കാതെ പ്രവർത്തിക്കു

വാൻ മടിയില്ലാത്ത 'ശ്രേഷ്ഠൻ'മാരെ ഈ വിഘടന വാദത്തിന് നേതൃത്വം നൽകുവാൻ, പ. സഭയെ സദാ സമയവും ഉപദ്രവിക്കുന്ന പിശാചിന് സാധിച്ചിരുന്നുവെങ്കിലും 1912 മുതൽ തന്നെ പ. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തിൽ ഏറെ ത്യാഗത്തോടും പ്രാർത്ഥനാപൂർവ്വവും വാണരുളിയ പിതാക്കന്മാരുടെ കീഴിൽ മലങ്കരസഭയ്ക്ക് സാധിച്ചു.

ഭാരതം ഒരു രാഷ്ട്രമായി എല്ലാ കോളനിവൽക്കരണങ്ങളെയും ചെറുത്ത് തോൽപിക്കുകയും ഒരു മതനിരപേക്ഷ ജനാധിപത്യ രാഷ്ട്രമായി വളരുകയും ചെയ്തതോടെ മലങ്കരയിൽ സ്ഥിരം വിഹരിച്ചിരുന്ന അന്ത്യോഖ്യൻ പ്രതിനിധികളായ 'ബാവ'മാരെ മടക്കി അയയ്ക്കുവാനും എല്ലാ അധീശത്ത പ്രവണതകൾക്കും തടയിടുവാനും മലങ്കരസഭയ്ക്ക് സാധിച്ചു. 1958, 95, 2017 തുടങ്ങിയ സുപ്രധാന സുപ്രീംകോടതിവിധികളിലൂടെ മലങ്കരസഭയുടെ 1934 ഭരണഘടന, മലങ്കര മെത്രാപ്പോലീത്താ, പ. കാതോലിക്കാ, പ. സുന്നഹദോസ്, സഭാ അസ്സോസിയേഷൻ തുടങ്ങിയ സുസംഘടിതമായ ഭരണസംവിധാനം ആർക്കും ചോദ്യം ചെയ്യപ്പെടുവാൻ സാധിക്കാത്തവിധം വളർന്നു; ദൈവത്തിന് സ്തുതി.

പാത്രിയർക്കീസുമാരുടെ സ്വേച്ഛാധിപത്യ പ്രവണതകളും മലങ്കരസഭയിലെ വിഘടന്മാരുടെ വിമതശബ്ദവും 1958-ലെ സുപ്രീംകോടതി വിധിയിലൂടെ പ. സഭയ്ക്ക് ഇല്ലാതാക്കുവാൻ കഴിഞ്ഞപ്പോൾ അന്നത്തെ പാത്രിയർക്കീസ് മലങ്കരയിൽ വന്ന് സമാധാനത്തിന്റെ അപ്പോസ്തലനായി. ഏറെ ശുഭപ്രതീക്ഷയോടെ തുറന്ന മനസ്സോടെ മുടിയൻപുത്രനെ ആലിംഗനം ചെയ്ത് സ്വീകരിച്ച പിതൃഭാവത്തോടെ പ. സഭാനേതൃത്വം അവരെ സ്വീകരിച്ചുകൊണ്ട് "നാം ഏകോതര സഹോദരങ്ങൾ, ഒരേ വിശ്വാസത്തിൻ കീഴിൽ വളർന്നവർ, ഇന്നു മുതൽ നാം ഒന്ന്" എന്ന് പ. മാർത്തോമ്മാ ശ്ലീഹായുടെ അന്നത്തെ പിൻഗാമി പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ പ്രഖ്യാപിക്കുകയും മറുഭാഗത്തു നിന്ന് പ. സഭയുടെ ഭാഗമായിത്തീർന്ന ഔഗേൻ തീമോത്തിയോസ് തിരുമേനിയെ പ. സഭയുടെ അടുത്ത കാതോലിക്കായായി തെരഞ്ഞെടുക്കുകയും അദ്ദേഹത്തിന്റെ വാഴ്ചയ്ക്ക് അന്നത്തെ പാത്രിയർക്കീസ് ബാവായെ ക്ഷണിക്കുകയും മലങ്കരയിൽ സ്വീകരിക്കുകയും ചെയ്തു.

'അലറുന്ന സിംഹം പോലെ ആരെ വിഴുങ്ങേണ്ടു' എന്ന് നിരന്തരം ശ്രമിക്കുന്ന പൈശാചിക ശക്തി പക്ഷേ അടങ്ങിയിരുന്നില്ല. അത് 203/70 എന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വേദവിപരീത കല്പനയുടെ രൂപത്തിൽ പ്രത്യക്ഷപ്പെടുകയും 'അന്ത്യോഖ്യാ-മലങ്കര ബന്ധം' എന്നും "അമ്മേ മറന്നാലും...."മെന്നൊക്കെ പാവപ്പെട്ട വിശ്വാസികളുടെ നിഷ്കളങ്ക മതവിശ്വാസത്തെ മുതലെടുത്തുകൊണ്ട് മലങ്കരയിൽ അന്ത്യോഖ്യൻ മൂവ്മെന്റ് ആരംഭിക്കുവാനും സ്ഥാനമോഹികൾ അർഹിക്കാത്ത അടിമത്വ കസേരകളിൽ ഇരുന്ന് പ. സഭയെ വീണ്ടും ഉപദ്രവിക്കുവാനും സമൂഹമദ്ധ്യത്തിൽ ക്രൈസ്തവ സാക്ഷ്യം തന്നെ പരിഹസിക്കപ്പെടുന്ന അവസ്ഥയിലേക്ക് അടിമത്വ-അധീശത്വ വിപ്ലവങ്ങൾ നയിക്കുവാനും തുടങ്ങി. വീണ്ടും പ. കാതോലിക്കാ ബാവായെ 1975-ൽ മുടക്കി! അർഹിക്കുന്ന അവജ്ഞയോടെ ഈ നൂതന വിഘടന വാദത്തെ പ. സഭ തള്ളിക്കളയുകയാണ് ചെയ്തത്. എന്നാൽ അക്രമമാർഗ്ഗത്തിലൂടെ സഭയെ, പ്രത്യേകിച്ച് വടക്കുഭാഗങ്ങളെ വിഭജിക്കുവാനും അനേകം ദേവാലയങ്ങൾ അക്രമമാർഗ്ഗത്തിലൂടെ കൈവശപ്പെടുത്തുവാനും ഒരു പുതിയ തലമുറയെ മുഴുവനും തീവ്ര മതഭീകരവാദത്തിലേക്ക് ആനയിക്കുവാനും ഈ കൂട്ടർക്ക് കഴിഞ്ഞു; വൈദികരെയും, വിശ്വാസികളെയും അധിക്ഷേപിക്കുവാനും ഉപദ്രവിക്കുവാനും കൊല്ലുവാനും ദേവാലയങ്ങൾ കൊള്ളയടിക്കുവാനുമൊക്കെ ഇവരെ പഠിപ്പിച്ചു. അർഹതയോ, അംഗീകാരമോ, ആവശ്യത്തിന് വിദ്യാഭ്യാസമോ ഇല്ലാത്ത അനേകരെ പണം വാങ്ങി വിവിധ പൗരോഹിത്യ ശ്രേണിയിൽ നിരത്തി പ. സഭയ്ക്ക് എതിരെ യുദ്ധം കടുപ്പിച്ചു.

1995-ലെ സുപ്രീംകോടതിവിധിക്കു ശേഷം തിരുത്തുവാൻ അവസരം നൽകിയപ്പോൾ ഏതാനും മെത്രാസനങ്ങളും പിതാക്കന്മാരും അതിനെ അംഗീകരിച്ചുവെങ്കിലും തീവ്ര മതമൗലികവാദം കൊണ്ട് അതിൽ പലരേയും ഭീഷണിപ്പെടുത്തി തിരികെ കൊണ്ടുപോകുവാനും വിഘടിത നേതൃത്വം സദാ ജാഗരിച്ചു. സമൂഹമദ്ധ്യേ പ. സഭ അപമാനിതയാകുന്ന അനേക സംഭവങ്ങൾ അരങ്ങേറി. സമാധാനത്തിനായി അനേക പരിശ്രമങ്ങൾ 1995 മുതൽ നടന്നെങ്കിലും ആയതൊന്നും ചെവിക്കൊള്ളുവാൻ അശേഷംപോലും ഇക്കൂട്ടർ മനസ്സു കാണിച്ചില്ല എന്നു മാത്രവുമല്ല; 2002-ലെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷനിൽ നിന്നും മാറിനിന്ന് 'യാക്കോബായ സഭ'യും 2002 ഭരണഘടനയും പുത്തൻകുരിശ് സൊസൈറ്റിയുമൊക്കെ സംഘടിപ്പിച്ച് ഭീകര വിഘടനവാദം വളർത്തുകയും അന്ത്യോഖ്യൻ അടിമത്വം എന്ന വളം അതിനായി യഥാവിധി ഉപയോഗിക്കുകയും ചെയ്തു. ഒപ്പം 15 വർഷം വിഘടിത സഭാവിശ്വാസികളെ തീവെട്ടിക്കൊള്ള നടത്തി വഞ്ചിക്കുന്ന കാര്യത്തിലും നേതൃത്വം വിജയം വരിച്ചു.

പ. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളായ ജൂലൈ 3, 2017-ലെ സുപ്രീംകോടതിവിധി വിഘടനവാദത്തിന് അന്ത്യം കുറിക്കുന്ന ഒരു പ്രഹരമായി തീർന്നു. പ. മാർത്തോമ്മാ ശ്ലീഹായുടേയും അദ്ദേഹത്തിന്റെ ശ്ലൈഹിക സിംഹാസനത്തിൽ പ. സഭയെ മേയിച്ചു പരിപാലിച്ച പ. പിതാക്കന്മാരുടെയും പ്രാർത്ഥന ദൈവസന്നിധിയിൽ എത്തിയതിന്റെ ഫലമാണത്.

2017 മുതൽ എങ്കിലും അന്തഃഛിദ്രങ്ങളുടെയും തമ്മിൽ തല്ലലിന്റെയും അധികാര വടംവലികളുടെയും കൂത്തരങ്ങായി 'യാക്കോബായ വിഭാഗം' മാറ്റപ്പെടുകയും അന്ത്യോഖ്യായെ സഹിക്കുവാനാകാതെ അത് കണ്ഠകോടാലിയായി നിൽക്കുകയും ഒക്കെ ചെയ്യുന്ന ദയനീയതയും കാണുന്നു. അത് അവരുടെ കാര്യം എന്ന് ചിന്തിക്കുവാൻ കഴിയാഞ്ഞിട്ടല്ല. എന്നാൽ സത്യത്തിൽ അവർ നമ്മുടെ ഭാഗമായി നിൽക്കേണ്ടവരാണല്ലോ എന്ന ചിന്തയാലാണ് ഇവ സൂചിപ്പിച്ചത്.

വിഘടനവാദത്തിന് വേദിയായി അവർ ഉപയോഗിച്ച കോലഞ്ചേരി മുതൽ മുളന്തുരുത്തി വരെ 3 വർഷത്തിനകം പ. സഭയോട് ചേർക്കപ്പെട്ട ദേവാലയങ്ങളും അവയിലെ വിശ്വാസികളും സത്യം തിരിച്ചറിഞ്ഞ് പ. സഭയോട് ചേർന്നുകൊണ്ടിരിക്കുന്നു. പുത്തൻകുരിശു മുതൽ ചാലിശ്ശേരി വരെയുള്ള അനേകം ദേവാലയങ്ങളും ഇടവകകളും അവർക്ക് ലഭിച്ച സ്വാതന്ത്ര്യത്തെ സർവ്വാത്മനാ സ്വാഗതം ചെയ്തു കഴിഞ്ഞു! ഈ യാഥാർത്ഥ്യങ്ങൾ വിഘടിത വിഭാഗത്തിന്റെ നേതൃത്വത്തിന്റെ ഉറക്കം വല്ലാതെ കെടുത്തുന്നു. അതോടെ സഭയെ തകർക്കുവാൻ ശ്രമിക്കുന്ന അതിശക്തനായ പൈശാചിക ശക്തി അവന്റെ സർവ്വ തന്ത്രങ്ങളും വിഘടിത വിഭാഗത്തിന്റെ നവനേതൃത്വത്തിന്റെ രൂപത്തിൽ ആടിത്തിമിർക്കുന്ന ഭാവങ്ങളാണ് ഇക്കഴിഞ്ഞ ദിവസങ്ങളിൽ പൊതുസമൂഹം കാണുന്നത് എന്ന് പറയാതിരിക്കുവാൻ വയ്യ. സമൂഹമദ്ധ്യത്തിൽ പച്ചക്കള്ളം പറയുവാൻ ഇക്കൂട്ടർക്ക് യാതൊരു മടിയോ ലജ്ജയോ ഇല്ല. എന്നാൽ അതിലുപരി ഉത്തരവാദിത്വമുള്ള ഒരു സഭാസ്ഥാനി എന്ന നിലയിലും തികഞ്ഞ ഭാരത പൗരൻ എന്ന നിലയിലും ചില കാര്യങ്ങൾ ഇനിയും പറയാതിരിക്കുവാൻ വയ്യ.

1. ഇപ്പോൾ നിയമയുദ്ധം നടക്കുന്നതും അതിന്റെ ഭാഗമായി അക്രമികളാൽ പിടിച്ചടക്കി വെച്ചിരിക്കുന്നതുമായ ദേവാലയങ്ങളിൽ നിന്നും കോടതികളുടെ ശക്തമായ ഇടപെടൽ മൂലം അവരെ പുറത്താക്കി വൃത്തിയാക്കുന്നതും നിയമവും നീതിയുമുള്ള ഒരു രാജ്യത്തിന്റെ നീതിനിർവ്വഹണ സംവിധാനങ്ങളാണ് എന്ന് പൊതുസമൂഹം അറിയണം. പള്ളികൾ ഏറ്റെടുക്കുവാൻ റവന്യൂ അധികാരികൾ രേഖാമൂലം ക്ഷണിക്കുമ്പോൾ അവിടെയെത്തി അവ ഏറ്റെടുക്കുക എന്ന ഉത്തരവാദിത്വവും അവകാശവും മാത്രമാണ് പ. സഭ ചെയ്യുന്നത്. 2019 ഒക്ടോബർ 28-ന് കോതമംഗലം പള്ളിക്കു മുന്നിൽ വരെ നാം ചെന്നത് അധികാരികൾ രേഖാമൂലം ആവശ്യപ്പെട്ടതനുസരിച്ചാണ്. എന്നാൽ ഒടുവിൽ രാഷ്ട്രീയ അധികാര ദുർവിനിയോഗത്തിന്റെ ഭാഗമായി നിസ്സഹായരാവുകയും വിഘടിത നേതൃത്വം അവരുടെ കിങ്കരന്മാരെകൊണ്ട് സഭയെ ഏറെ ആക്ഷേപിക്കുകയും ചെയ്യുന്ന കാഴ്ചകളാണ് അരങ്ങേറിയത്. കോടതികൾ നിലപാട് കടുപ്പിച്ചപ്പോൾ ഒടുവിൽ അപഹാസ്യരായി നിരുപാധികം ദേവാലയങ്ങളിൽ നിന്ന് അവർ ഇറങ്ങിപ്പോവുകയോ അല്ലാത്തവരെ അറസ്റ്റു ചെയ്തു നീക്കുകയോ ചെയ്യുന്നു. ഈ സംഭവങ്ങളിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ വാദിയോ പ്രതിയോ അല്ല.

2. അങ്ങാടിയിൽ തോറ്റതിന് അമ്മയോട് എന്നവിധം വിഘടിത നേതൃത്വം ഇല്ലാത്ത സുന്നഹദോസുകൾ കൂടി ഉടക്കും മുടക്കും ശക്തിപ്പെടുത്തുവാൻ തീരുമാനിച്ചതായി നയതന്ത്ര പ്രഖ്യാപനങ്ങൾ നടത്തുന്നതു കാണുമ്പോൾ അറിയാതെയെങ്കിലും ചിരിച്ചു പോകുന്നു. 'എന്നെ ചിരിപ്പിച്ച് കൊല്ലും' എന്ന പ്രയോഗമാണ് ഓർമ്മ വരുന്നത്.

3. ഗീബൽസ്സിനെ തോൽപിക്കുന്ന നുണകൾ പ്രചരിപ്പിക്കുന്ന വിഘടിത മാധ്യമ അദ്ധ്യക്ഷനോട് ഒരു വാക്ക് പറയാതെ വയ്യ. യൂറോപ്പിലെയും, പ്രത്യേകിച്ച് ജർമ്മനിയിലെയും സുറിയാനി സഭയിലെ സത്യവിശ്വാസികളെ സ്വാർത്ഥ-സാമ്പത്തിക ലാഭത്തിനുവേണ്ടി നിങ്ങൾ തെറ്റുദ്ധരിപ്പിക്കുകയും വഞ്ചിക്കുകയുമല്ലേ ചെയ്യുന്നത്. ഒരു നുണയും പറഞ്ഞില്ലെങ്കിലും നിങ്ങൾ എപ്പോൾ സന്ദർശിക്കുമ്പോഴും നിങ്ങളെ ബഹുമാനിച്ച് സമ്മാനങ്ങൾ നൽകുന്നവരോട്

എന്തിനാണ് പച്ചക്കള്ളം പറയുന്നത്. ആരാണ് മലങ്കരയിലെ യഥാർത്ഥ വിധ്വം സകർ (Gabohreeno)? സുറിയാനി ഓർത്തഡോക്സ് സഭയെയും അതിന്റെ അദ്ധ്യക്ഷനെയും മലങ്കരസഭയിൽ നിന്നും അകറ്റിയത് നിങ്ങൾ നിങ്ങളുടെ സ്വാർത്ഥ താൽപര്യങ്ങൾ നിലനിർത്തുവാനായി അവർക്ക് നൽകുന്ന തെറ്റായ വിവരങ്ങൾ നൽകിയല്ലെ എന്ന് മനസ്സാക്ഷിയുണ്ടെങ്കിൽ സ്വയം ചോദിക്കുക.

4. അക്രമ മാർഗ്ഗത്തിലൂടെ പള്ളികൾ പിടിച്ചെടുത്ത് അവിടെ വിശ്വാസികളെ സംഘടിപ്പിച്ച് നിർത്തിയ ശേഷം അവരെ വഞ്ചിച്ച് നിങ്ങൾ ഇറങ്ങിപ്പോവുകയും അറസ്റ്റു ചെയ്ത് വലിച്ചിഴച്ച് കൊണ്ടുപോകുവാൻ പറയുകയും ചെയ്ത് അവയുടെ വീഡിയോ ക്ലിപ്പുകൾ കാട്ടി ഭാരതത്തിലെ ഭരണ-കോടതി സംവിധാനങ്ങൾ അഴിമതികൊണ്ടും കൈക്കൂലി കൊണ്ടും നിറഞ്ഞതാണെന്നും അതിനാൽ 'സത്യ സുറിയാനി സഭ' ഭാരതത്തിൽ അതികഠിനമായ പീഡനത്തിന് വിധേയപ്പെട്ടുകൊണ്ടിരിക്കുകയാണെന്നും ആയത് കർത്താവിന്റെ കഷ്ടാനുഭവത്തിനും ഇറാക്കിലും തുറബ്ദീനിലുമൊക്കെ സഭ നേരിട്ട മതപീഡനങ്ങൾക്കും തുല്യമാണെന്നുമൊക്കെ ഒരു വിദേശ ഭാഷയിൽ മാതൃരാജ്യത്തെയും അതിന്റെ ജനാധിപത്യ സംവിധാനങ്ങളെയും ഇകഴ്ത്തുവാൻ നിങ്ങൾക്ക് ലജ്ജയില്ലാതായിപ്പോയല്ലോ. നിങ്ങൾ ഇന്ത്യാക്കാരനോ എന്ന് ഇനിയും ചോദിക്കുന്നതിൽ അർത്ഥമില്ല. എന്നാൽ നിങ്ങൾ ഏതു ഭാഷയിൽ നുണ പറഞ്ഞാലും അത് മനസ്സിലാക്കുവാനും നടപടി എടുക്കുവാനും ഇന്ത്യൻ ഭരണകൂടത്തിന് സാധിക്കും എന്ന് നിങ്ങൾ മറക്കണ്ട.

5. നിങ്ങൾ നൽകിയ വാർത്തകളുടെയും വീഡിയോ, ഓഡിയോ ക്ലിപ്പുകളുടെയും അടിസ്ഥാനത്തിൽ വിദേശ വാർത്താ ഏജൻസികൾ ഭാരതത്തിൽ ക്രൈസ്തവ സഭ അതികഠിനമായി പീഡിപ്പിക്കപ്പെടുന്നുവെന്നും ക്രിസ്ത്യാനികൾക്ക് നീതി നിഷേധിക്കപ്പെടുന്നുവെന്നുമൊക്കെ ലോകത്തോട് വിളിച്ചു പറയുന്നതു കാണുമ്പോൾ ഒരു ഭാരതീയനെന്ന നിലയിലും ഈ ദിവസങ്ങളിൽ നടന്ന സംഭവങ്ങളുടെ സൂത്രധാരകൻ എന്ന നിലയിലും എങ്ങനെ നിങ്ങൾ ദൈവസന്നിധിയിലും ലോകസമൂഹ മുമ്പാകെയും കുറ്റമില്ലാതെ നിൽക്കും? നടന്ന സംഭവങ്ങളിൽ മതപീഡനമോ 'നരനായാട്ടോ' അല്ല രാജ്യത്തിന്റെ നീതി -നിയമ സംവിധാനങ്ങളുടെ നിശ്ചയദാർഢ്യമാണ് സംഭവിച്ചത് എന്ന് ഏറ്റവും നന്നായി അറിയുന്ന നിങ്ങൾ എന്തിനാണ് രാഷ്ട്രത്തെയും പൗരാവലിയെയും അപമാനിക്കുന്ന ഇത്തരം പ്രസ്താവനകളിലൂടെ ആത്മവഞ്ചന നടത്തുന്നത്?

6. വലിയ തുണികഷണങ്ങൾ കൊണ്ട് മുഖംമൂടിയണിഞ്ഞ് നിങ്ങൾ നടത്തുന്ന പത്രസമ്മേളനങ്ങളിൽ അരിയാഹാരം കഴിക്കുന്നവർക്കൊക്കെ നിങ്ങൾ നിരന്തരം നടത്തുന്ന പ്രഹസനങ്ങൾ മനസ്സിലാകുന്നുണ്ട് എന്നെങ്കിലും ഓർക്കുക. അതുകൊണ്ടാണല്ലോ പരസ്യരൂപത്തിൽ കൊടുത്തിട്ടുപോലും നിങ്ങളുടെ വാർത്തകൾ വാലാട്ടികളല്ലാത്ത നല്ല പത്രക്കാർ റിപ്പോർട്ട് ചെയ്യാതിരിക്കുന്നതും വികാരതീവ്രതയോടെ നിങ്ങൾ അഭിനയം തുടരുമ്പോൾ അവർ മൈക്രോഫോൺ എടുത്ത് ഇറങ്ങിപ്പോവുന്നതും. മുഖം എത്ര മറച്ചാലും നിങ്ങൾ പറയുന്നത് പച്ചക്കള്ളവും കല്ലുവെച്ച നുണകളുമാണെന്ന് നിങ്ങളുടെ അനുയായികൾ എന്ന് നിങ്ങൾ തെറ്റുദ്ധരിക്കുന്നവർ പോലും ഇന്ന് നന്നായി മനസ്സിലാക്കിയിട്ടുണ്ടെന്ന് ഓർക്കുക.

7. പോലീസിനു മുന്നിൽ വിരിമാറു കാണിക്കുമെന്നും ജെ.സി.ബി. കൊണ്ട് ഇടിച്ചു നിരത്തുമെന്നുമൊക്കെ പറഞ്ഞു നടന്നവർ ഒടുവിൽ അകത്തു നിന്നും പുറത്തു നിന്നും പൂട്ടിയ മുറികൾക്കുള്ളിൽ ഒളിച്ചിരുന്ന് 'എനിക്കു പാർക്കുവാൻ മറ്റു സ്ഥലമില്ല' എന്നൊക്കെ കരയുന്നതും റവന്യൂ അധികാരികളുടെ മുന്നിൽ കൈ കൂപ്പി നിൽക്കുന്നതുമൊക്കെ കാണുമ്പോൾ മനസ്സാക്ഷിയുള്ളവർ കരഞ്ഞുപോകും. അത് സിമ്പതി ആയി നിങ്ങൾക്ക് ഗുണം ചെയ്യുമെങ്കിൽ ഇനിയും തുടരുക. അല്ലെങ്കിൽ ഇനിയും ഇത്തരം നാടകങ്ങൾ അവസാനിപ്പിക്കുക.

8. 2000 വർഷം മലങ്കരയിൽ നിലനിന്നത് അന്ത്യോഖ്യൻ പാരമ്പര്യവും ആരാധനാ രീതികളുമൊക്കെയാണെന്ന് പറഞ്ഞാൽ വിവരമുള്ള സുറിയാനിക്കാരാരും അത് വിശ്വസിക്കുകയില്ല എന്നത് നിൽക്കട്ടെ; മലങ്കരസഭയെ ലോകസഭകളുടെ മുന്നിൽ നിങ്ങൾ ഒറ്റപ്പെടുത്തുമെന്നോ ഒലത്തുമെന്നോ ഒക്കെ വീമ്പിളക്കുന്നത് കേട്ടു. ഇങ്ങനെയൊക്കെ പത്രക്കാരുടെ മുന്നിലും നവ-സാമൂഹ്യ മാധ്യമങ്ങളുടെ മുന്നിലും തട്ടിവിടുവാൻ തക്കവണ്ണം എന്തിനാണ് നിങ്ങൾ 'പൊട്ടകുളത്തിലെ തവളകളാകുന്നത്?' അന്ത്യോഖ്യൻ പാരമ്പര്യത്തിലെ ഏറ്റവും ചെറുതും ഏറ്റവും ശിഥിലവുമായ ഒരു സഭാസമൂഹമാണോ, അഖിലലോക എക്യുമെനിക്കൽ പ്രസ്ഥാനത്തെയോ ഓർത്തഡോക്സ് സഭാ കൂട്ടായ്മയെയോ നിയന്ത്രിക്കുന്നത്. സത്യത്തിൽ മലങ്കരസഭ മൗനാനുവാദം നൽകുന്നതുകൊണ്ടു മാത്രമല്ലേ നിങ്ങൾക്ക് പല എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിലും പ്രവേശനം നിഷേധിക്കപ്പെടാത്തത്?

9. സുപ്രീംകോടതിവിധി പൂർണ്ണമായി നടപ്പാക്കപ്പെടുകയും അതിലൂടെ മലങ്കരസഭയിലെ എല്ലാ ദേവാലയങ്ങളും 1934 ഭരണഘടനയുടെ അടിസ്ഥാനത്തിൽ ഒന്നിച്ചു വരികയും അങ്ങനെ സമാന്തര-വിഘടിത സംവിധാനങ്ങൾ മലങ്കരയിൽ പൂർണ്ണമായും അവസാനിക്കുകയും ചെയ്യുന്ന സുദിനം തീർച്ചയായും ഉണ്ടാകും. അത് അനിവാര്യമാണെന്ന് നിങ്ങൾക്കും സ്വപ്നപദ്ധതികളിലൂടെ നിങ്ങളുടെ പണം വാങ്ങി നിങ്ങൾക്ക് ഓർഡിനൻസുകൾ തരുന്നവർക്കും അറിയാഞ്ഞിട്ടല്ല. എന്നിട്ടും ഓർഡിനൻസുകളിലൂടെ കോടതിവിധികളെ മറികടക്കുവാൻ നിങ്ങൾ അവരെ പ്രോത്സാഹിപ്പിക്കുന്നതും നിങ്ങളുടെ 'പത്രസമ്മേളന'ങ്ങളിൽ കണ്ടു. അതിനും അയോദ്ധ്യയെ കൂട്ടിപിടിക്കുന്നതും കേട്ടു; ശ്രമിക്കൂ. സർവ്വ നന്മകളും നേരുന്നു.

10. 1934 ഭരണഘടനയ്ക്ക് വിധേയമായി സഭാഭരണം നടത്തികൊള്ളാമെന്ന് നിങ്ങളുടെ തലവൻ മുതൽ വാലുവരെ എല്ലാവരും കോടതികളിൽ സത്യവാങ്മൂലം കൊടുത്തിട്ടുണ്ട് എന്ന് ഞങ്ങളിൽ പലരും ഇപ്പോഴാണ് അറിയുന്നതെങ്കിലും എഴുതി ഒപ്പിട്ട നിങ്ങൾക്ക് അറിയാമല്ലോ. എന്നിട്ട് അതിനെതിരെയാണ് നിങ്ങൾ നിയമ വ്യവസ്ഥയെ വെല്ലുവിളിച്ചുകൊണ്ട് പാവം ജനതയെ അണിനിരത്തുന്നത്. കൊറോണ പോലും ലജ്ജിക്കുന്ന തരത്തിൽ കൊറോണ പ്രോട്ടോകോൾ എന്ന് ആവർത്തിച്ചു പറയുന്ന നിങ്ങൾ സർവ്വ മാനദണ്ഡങ്ങളും കാറ്റിൽ പറത്തിയല്ലേ കേരള ജനതയെ കഴിഞ്ഞ ദിവസങ്ങളിൽ ഞെട്ടിച്ചത്.

നിയമവാഴ്ചയ്ക്ക് എതിരെ സംഘടിക്കുന്ന പാവപ്പെട്ട വിശ്വാസ സമൂഹത്തിൽ കണ്ടാൽ തിരിച്ചറിയുന്ന ഏവരുടെയും പേരിൽ ഗുരുതരമായ നിയമനടപടികൾ ഉണ്ടാകും എന്ന് കോലഞ്ചേരി, തൃക്കുന്നത്തു സെമിനാരി, പിറവം, കട്ടച്ചിറ തുടങ്ങി എല്ലായിടത്തും നിങ്ങൾ കണ്ടതല്ലേ. ഇപ്പോൾ മുളന്തുരുത്തിയിൽ സംഘടിച്ചവരുടെ പേരിലും കൊറോണ പ്രോട്ടോക്കോൾ ലംഘനം ഉൾപ്പെടെ നിരവധി വകുപ്പുകളിൽ കേസ്സെടുത്തതും നിങ്ങൾക്ക് അറിയാമല്ലോ. ഇവയൊക്കെ കള്ളക്കേസുകളാണെന്ന് പറയുവാൻ ഒരു പത്രസമ്മേളനം വേണ്ടേ?! പക്ഷേ, ആ പാവങ്ങൾ കോടതി വരാന്തകളിൽ നിരങ്ങുമ്പോൾ, അവരുടെ ഭവനങ്ങളിൽ തീ പുകയാതെ വരുമ്പോൾ, അവരെ സഹായിക്കുവാൻ മടിക്കരുത്.

എഴുതിയാൽ തീരാത്ത വിഷയങ്ങൾ ഉണ്ടെങ്കിലും തൽക്കാലം നിർത്തട്ടെ. എഴുതിയിട്ടോ പറഞ്ഞിട്ടോ ഒരു പ്രയോജനവും ഇല്ല എന്ന് അറിയാഞ്ഞിട്ടല്ല. എന്നാൽ മലങ്കരസഭയുടെ മാധ്യമ അദ്ധ്യക്ഷൻ എന്തുകൊണ്ട് പ്രതികരിക്കുന്നില്ല എന്ന് അനേകർ ചോദിക്കുവാൻ തുടങ്ങിയപ്പോൾ അവർക്കുവേണ്ടി എഴുതിയതാണ്. നന്നാകാൻ ഇനിയും നിങ്ങൾക്ക് അവസരമുണ്ടെങ്കിലും നിങ്ങൾ നന്നാകും എന്ന പ്രതീക്ഷ മലങ്കരസഭയ്ക്ക് കുറഞ്ഞു വരുകയാണ്.

**മലങ്കരസഭയിലെ കപട സമാധാനപ്രേമികളോട് ഒരു വാക്ക് പറയാതിരിക്കുവാൻ വയ്യ. 'പ്രമുഖ'രായ നിങ്ങൾക്ക് ഒന്ന് തെളിയണമെങ്കിൽ നിങ്ങളെ നിങ്ങളാക്കിയ സഭയുടെ ചെലവിൽ അത് ആയിക്കൊള്ളുക. എന്നാൽ തത്വദീക്ഷയില്ലാത്ത താൽക്കാലിക തട്ടിക്കൂട്ടൽ സമാധാനം നിങ്ങൾക്ക് പേരെടുക്കുവാൻ ഉപകരിച്ചേക്കാം, പക്ഷേ പ. സഭയ്ക്ക് അത് ഗുണകരമായി തീരുകയില്ല. നിങ്ങളുടെ പ്രവർത്തനം ആത്മാർത്ഥമെങ്കിൽ ആയതിന് സർവ്വാത്മനാ ആശംസകൾ നേരുന്നു. പ. മാർത്തോമ്മാ ശ്ലീഹായെയും അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിലുള്ള മലങ്കരസഭയെയും ഇനിയും അന്ത്യോഖ്യായുടെ അടിമകളാക്കിക്കൊണ്ട് ഒരു സമാധാനം നിങ്ങൾ സ്വപ്നം കാണുന്നെങ്കിൽ ദൈവം നിങ്ങളോട് ക്ഷമിക്കട്ടെ. പകരം സമാധാന ആഗ്രഹത്തോടെ പ. സഭയിലേയ്ക്ക് കടന്നുവരുന്ന ആരെയും സഭ സ്വീകരിക്കാതിരിക്കുകയില്ല എന്ന് പ. ബാവാ തിരുമനസ്സുകൊണ്ട് പ്രഖ്യാപിച്ചിട്ടുണ്ടെന്ന് നിങ്ങൾക്ക് അറിയാമല്ലോ.**

ഒടുവിൽ സഹോദരങ്ങളെ,

ഇത്രയൊക്കെ എഴുതിയതിന്റെ പേരിൽ പടകുതിരകളും, കഴുതകളും വ്യാജ ചുണക്കുട്ടികളും കുറെക്കൂടെ എന്നെ വ്യക്തിഹത്യയ്ക്ക് ശ്രമിക്കുമെന്ന് അറിയാം. അവയെ സന്തോഷപൂർവ്വം സ്വാഗതം ചെയ്യുന്നു. സഭയുടെ നിലപാടുകളെ അറിയിക്കുന്ന ശ്രമത്തിൽ ഞാൻ മണ്ടനായിത്തീരുന്നതിൽ ആരെങ്കിലും സന്തോഷിക്കുന്നെങ്കിൽ അവരോടൊപ്പം ഞാനും സന്തോഷിക്കും.

ദൈവം അനുഗ്രഹിക്കട്ടെ.



## ഉപന്യാസ മൽസര വിജയികൾക്ക് പുരസ്കാര വിതരണം നടത്തി

കുന്നംകുളം: മലങ്കര സഭയുടെ വിശ്വാസ സംരക്ഷണത്തിന് വേണ്ടി ശക്തമായി നിലകൊള്ളുകയും മാർത്തോമാ ശ്ളീഹയുടെ പൈതൃകമുള്ള സഭയെ നിലനിർത്തുവാൻ അക്ഷീണം പ്രയത്നിച്ച പിതാവാണ് പരിശുദ്ധനായ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയെന്ന് പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ. കുന്നംകുളം ഓർത്തോഡോക്സ് പ്രവാസി അസോസിയേഷൻ (KOPA-UAE ZONE) യു.എ.ഇ. മേഖലയുടെ ആഭിമുഖ്യത്തിൽ മലങ്കര സഭാതേജസ്സ് പരിശുദ്ധനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്ന്യാസിയോസ് രണ്ടാമൻ തിരുമേനിയുടെ അനുസ്മരണാർത്ഥം 'പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി മലങ്കര സഭയുടെ നവയുഗ ശില്പി' എന്ന വിഷയത്തെ ആസ്പദമാക്കി കുന്നംകുളം ഭദ്രാസനതലത്തിൽ നടത്തിയ ഉപന്യാസ മത്സരത്തിന്റെ വിജയികൾക്കുള്ള സമ്മാനദാനം നിർവഹിച്ചു സംസാരിക്കുകയായിരുന്നു പ. കാതോലിക്കാ ബാവ.

ഒന്നാം സ്ഥാനം-ജെയ്സൺ എം മോഹൻ. സെന്റ് ലാസറസ് പഴയ പള്ളി. രണ്ടാം സ്ഥാനം-ലിസ്ബ പോളി കെ. സെന്റ് മേരീസ് ഓർത്തോഡോക്സ് പള്ളി അയ്യംപറമ്പ്. മൂന്നാം സ്ഥാനം - സിസ ബാബു. കെ. സെന്റ് ഗ്രീഗോറിയോസ് ഓർത്തോഡോക്സ് പള്ളി ചൊവ്വന്നൂർ എന്നിവർ ബാവ തിരുമേനിയിൽ നിന്ന് സമ്മാനങ്ങൾ ഏറ്റുവാങ്ങി. ക്യാഷ് അവാർഡും മൊമെന്റോയും നൽകി. കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ.ജോസഫ് ചെറുവത്തൂർ, ഡീക്കൻ പ്രൈസൺ ടി ജോൺസൻ, മോഹൻ സി.കെ, ഗിൽസൺ ജോർജ് എന്നിവർ ചടങ്ങിൽ പങ്കെടുത്തു. മൽസര വിജയികളെ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമനസ്സ് ഓഗസ്റ്റ് 11-ന് പ്രഖ്യാപിച്ചിരുന്നു.



മണ്ണത്തൂർ സെന്റ്. ജോർജ് ഓർത്തഡോക്സ്സുറിയാനി പള്ളിയുടെ 1850 മുതലുള്ള ചരിത്ര പുസ്തകത്തിന്റെ പ്രകാശനം ഡോ. തോമസ് മാർ അത്താനാസിയോസ് ഫാ. ചേലാട്ട് ഗീവർഗീസിനു നൽകി നിർവഹിക്കുന്നു. വികാരി ഫാ. ഏലിയാസ് ജോൺ, നിയുക്ത വികാരി ഫാ. ജോയ് പി. സി., സഹ വികാരി ഫാ. ജോസ് എബ്രഹാം, ഫാ. ബാബു എബ്രഹാം, ഫാ. കുരിയാക്കോസ് തോമസ് എന്നിവർ ആശംസകൾ നേർന്നു. ട്രസ്റ്റിമാരായ സണ്ണി ജോസഫ് മണ്ടോളിപ്പറമ്പിൽ, ബാബു വി.വി വല്യയാനപ്പറമ്പിൽ, സാജു കുരിയാക്കോസ്, സെകട്ടറി സാജൻ കുര്യൻ എന്നിവർ നേതൃത്വം നൽകി.

## കോവിഡ് രോഗിയുടെ മൃതദേഹം ദഹിപ്പിച്ചു

മണ്ണൂക്കുന്ന്: കോവിഡ് രോഗികളുടെ ശവസംസ്ക്കാരം ആവശ്യമെങ്കിൽ ദഹിപ്പിക്കാമെന്ന ഓർത്തഡോക്സ് സഭയുടെ പ. സുന്നഹദോസ് തീരുമാനപ്രകാരം സഭയിൽ ആദ്യമായി മണ്ണൂക്കുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ സെമിത്തേരിയിൽ വെച്ച് ആവശ്യമായ ശുശ്രൂഷകൾ നൽകി മൃതദേഹം ദഹിപ്പിച്ച് ചാരം പരേതന്റെ കുടുംബകല്ലറയിൽ സംസ്ക്കരിച്ചു. ശുശ്രൂഷകൾക്ക് കത്തീഡ്രൽ വികാരി ബഹു. ഫാ. ഡോ. വർഗീസ് പി വർഗീസ് നേതൃത്വം നൽകി. കത്തീഡ്രൽ മാനേജിംഗ് കമ്മറ്റി എല്ലാവിധ സഹായ സഹകരണങ്ങളും ശുശ്രൂഷകൾക്ക് നൽകി.



അര നുറ്റാണ്ടിനു ശേഷം മലങ്കര സഭയുടെ വടവുകോട് സെന്റ് മേരീസ് ദേവാലയത്തിൽ കൊച്ചി മെത്രാസന മെത്രാപ്പോലീത്ത ഡോ. യാക്കോബ് മാർ ഐറേനിയോസ് പ്രവേശിച്ച് ആരാധന നടത്തി.



വിശ്രമജീവിതം നയിക്കുന്ന പിറവം പള്ളി മുൻ സഹവികാരി ഫാ. സൈമൺ ചെള്ളിക്കാട്ടിലിനെ അദ്ദേഹത്തിന്റെ ഭവനത്തിൽ കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. തോമസ് മാർ അത്തനാസിയോസ് സന്ദർശിച്ചു. മെത്രാപ്പോലീത്തായും പിറവം പള്ളി വികാരിമാരും, മാനേജിംഗ് കമ്മിറ്റിഅംഗങ്ങളും അദ്ദേഹത്തിന് 90-ാം ജന്മദിനാശംസകളുമായാണ് എത്തിയത്. മെത്രാപ്പോലീത്താ നവതിയിലെത്തിയ അച്ചനെ പൊന്നാട അണിയിച്ച് ആദരിച്ചു.

## പുസ്തകം

ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്

ജയപ്രകാശ് നാരായണന്റെ

നിഴലായി ഒരാൾ

LIFE STORY OF T. ABRAHAM

# പി.പി. മത്തായിയുടെ മരണം:

## അന്വേഷണം സി.ബി.ഐ. യ്ക്ക് വിടാൻ സർക്കാർ ശുപാർശ

പത്തനംതിട്ട: ചിറ്റാറിൽ വനം ഉദ്യോഗസ്ഥർ കസ്റ്റഡിയിലെടുത്ത പി.പി. മത്തായിയുടെ മരണം സിബിഐയ്ക്ക് വിടാൻ ശുപാർശ. സംസ്ഥാന സർക്കാർ കേന്ദ്ര പഴ്സനൽ മന്ത്രാലയത്തിന് കത്തയച്ചു. ഭാര്യയുടെ ഹർജി ഹൈക്കോടതിയുടെ പരിഗണനയ്ക്കു വരാനിരിക്കെയാണ് നടപടി. സിബിഐ അന്വേഷണം ആവശ്യപ്പെട്ടാണ് മത്തായിയുടെ ഭാര്യ ഷീബമോൾ ഹർജി സമർപ്പിച്ചത്.

കഴിഞ്ഞ മാസം 28-നാണ് ചിറ്റാർ ഫോറസ്റ്റ് സ്റ്റേഷനിലെ വനപാലകർ മത്തായിയെ വീട്ടിൽ നിന്ന് കസ്റ്റഡിയിൽ എടുക്കുന്നത്. പിന്നീട് മരണ വിവരമാണ് ബന്ധുക്കൾ അറിയുന്നത്. സംഭവവുമായി ബന്ധപ്പെട്ട് 2 വനപാലകരെ സസ്പെൻഡ് ചെയ്തിരുന്നു.

പി. പി. മത്തായിയെ കസ്റ്റഡിയിൽ എടുത്തതിൽ വനം ഉദ്യോഗസ്ഥരുടെ ഭാഗത്തുണ്ടായ ഗുരുതര വീഴ്ച ചൂണ്ടിക്കാട്ടി സതേൺ സർക്കിൾ ചീഫ് ഫോറസ്റ്റ് കൺസർവറ്റർ സഞ്ജയൻ കുമാർ അന്വേഷണ റിപ്പോർട്ട് നൽകിയിരുന്നു. കസ്റ്റഡിയിൽ എടുത്തതിൽ വീഴ്ചയുണ്ടായെന്നാണ് റിപ്പോർട്ടിലെ മുഖ്യ പരാമർശമെന്ന് അറിയുന്നു. വനം മന്ത്രി കെ.രാജുവിന് റിപ്പോർട്ട് സമർപ്പിച്ചു. കസ്റ്റഡിയിലുള്ളയാളുടെ സുരക്ഷ ഉറപ്പാക്കാനോ ജീവൻ രക്ഷിക്കാനോ ഉദ്യോഗസ്ഥരുടെ ഭാഗത്തുനിന്ന് ശ്രമം ഉണ്ടായില്ലെന്ന് റിപ്പോർട്ടിൽ പരാമർശമുള്ളതായാണ് വിവരം.

വനത്തിലെ ക്യാമറ നശിപ്പിച്ചതുമായി ബന്ധപ്പെട്ട് പൊലീസിൽ പരാതി നൽകാതിരുന്നതിലും വീഴ്ചയുണ്ടായി. അറസ്റ്റ് ചെയ്തയാളെ ഫോറസ്റ്റ് സ്റ്റേഷനിൽ എത്തിച്ചില്ല. വൈദ്യ പരിശോധന നടത്തുന്നതിലും വീഴ്ച സംഭവിച്ചു. ക്യാമറയുടെ മെമ്മറി കാർഡ് എടുത്തെന്ന് മത്തായി സമ്മതിച്ചെന്ന കാര്യവും റിപ്പോർട്ടിലുണ്ട്. വൈൽഡ് ലൈഫ് ആക്ട് പ്രകാരമുള്ള കുറ്റം ചെയ്തെന്നും പറയുന്നു.

മത്തായിയെ മരിച്ച നിലയിൽ കണ്ടെത്തിയ കേസിൽ മനഃപൂർവമല്ലാത്ത നരഹത്യ ഉൾപ്പെടെ കുടുതൽ വകുപ്പുകൾ ഉൾപ്പെടുത്തിയതായി പൊലീസ് ഹൈക്കോടതിയെ അറിയിച്ചിരുന്നു. മുങ്ങിമരണമാണെന്നും ഉയരത്തിൽ നിന്നു വീണതിന്റെ ക്ഷതമാണു ശരീരത്തിലുള്ളതെന്നുമാണു പോസ്റ്റ്മോർട്ടത്തിലെ കണ്ടെത്തൽ.



കേസിൽ ദൃക്സാക്ഷികളില്ല. ശരീരത്തിൽ കണ്ട മുറിവുകളുടെ സ്വഭാവം അറിയാൻ ഡമ്മി പരീക്ഷണം നടത്തിയെന്നു പൊലീസ് അറിയിച്ചു. കേസിൽ നിന്ന് അസ്വാഭാവിക മരണത്തിനുള്ള വകുപ്പ് ഒഴിവാക്കി. മനഃപൂർമല്ലാത്ത നരഹത്യ, അന്യായ തടങ്കൽ, തട്ടിക്കൊണ്ടു പോകൽ, വ്യാജരേഖ ചമയ്ക്കൽ, തെളിവു നശിപ്പിക്കൽ തുടങ്ങി വകുപ്പുകൾ ഉൾപ്പെടുത്തി റാന്നി മജിസ്ട്രേറ്റ് കോടതിയിൽ റിപ്പോർട്ട് നൽകി.

കോട്ടയം മെഡിക്കൽ കോളജിൽ പോസ്റ്റ്മോർട്ടത്തിനു ശേഷം മൃതദേഹം വിട്ടുനൽകിയെങ്കിലും പ്രതികളെ അറസ്റ്റ് ചെയ്യാതെ സംസ്കാരം നടത്തില്ലെന്ന നിലപാടിലാണു ബന്ധുക്കൾ. ഡി.വൈ.എസ്.പി. യുടെ നേതൃത്വത്തിൽ ക്രൈംബ്രാഞ്ച് സംഘമാണു നിലവിൽ കേസന്വേഷിക്കുന്നത്.

---



**പഴഞ്ഞി മാർ ഡയനീഷ്യസ് കോളേജ് ലോക്കൽ ഗവേർണിംഗ് ബോർഡ് സെക്രട്ടറിയായി 17-08-2020 മുതൽ ഫാ. ജോസഫ് ചെറുവത്തൂരിനെ പ. കാതോലിക്ക ബാവ നിയമിച്ചു. നിലവിൽ കുന്നംകുളം ഭദ്രാസന സെക്രട്ടറിയും പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ വികാരിയുമാണ്.**



**എം.ജി. സർവ്വകലാശാലയിൽ നിന്ന് ബി.എ. ഇംഗ്ലീഷ് പരീഷയ്ക്ക് ഒന്നാം റാങ്ക് കരസ്ഥമാക്കിയ സെന്റ് മേരീസ് വലിയ പള്ളി ഇടവകാംഗവും, പരുമല മാർ ഗ്രീഗോറിയോസ് കോളജ് വിദ്യാർത്ഥിയുമായ ബിൻസി വർഗീസ്. ഒ. സി. വൈ. എം മുൻ കേന്ദ്ര കമ്മിറ്റിയംഗമായ അച്ചാവേലിൽ ഉമ്മൻ വർഗീസിന്റെ മകളാണ്.**



**എം.ജി. സർവ്വകലാശാലയിൽ നിന്ന് ബി.കോം. പരീഷയ്ക്ക് ഒന്നാം റാങ്ക് കരസ്ഥമാക്കിയ കുമാരി കെസിയ. പുതുപ്പള്ളി വെട്ടത്ത് സജിയുടെ പുത്രിയാണ്. നിലയ്ക്കൽ ഓർത്തഡോക്സ് ഇടവകാംഗം.**



**എം.ജി. യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.കോം-ന് (model 3) നാലാം റാങ്ക് കരസ്ഥമാക്കിയ ജെസ്മി റീബാ ഏബ്രഹാം പാത്താമുട്ടം Saintgits College of Applied Sciences-ലെ വിദ്യാർത്ഥിനിയാണ്. കൊടുവയലിൽ കിഴക്കേക്കര ഏബ്രഹാം ഫിലിപ്പിന്റെ മകൾ. തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി (കോട്ടയം ഭദ്രാസനം) ഇടവക അംഗം കൂടി ആണ്.**

# മുളന്തുരുത്തിയിലെ ഇരട്ട രക്തസാക്ഷിത്വത്തിന്റെ 99-ാം വാർഷികം

**ഡോ. എം. കുര്യൻ തോമസ്**

അന്ത്യോഖ്യൻ ആധിപത്യ ശ്രമത്തിനെതിരെ ഒരു ശതാബ്ദക്കാലമായി മലങ്കരയിൽ നടന്നുവന്ന സ്വാതന്ത്ര്യ സമരത്തിൽ ജീവൻ ബലിയർപ്പിച്ചവർ എന്നും സ്മരണയിൽ തങ്ങി നിൽക്കുന്നുണ്ട്. അത്മായക്കാരുടെ ഗണത്തിൽ വട്ടശ്ശേരിൽ തിരുമേനിയുടെ അംഗരക്ഷകനായിരിക്കെ വധിക്കപ്പെട്ട വർക്കി വറുഗീസും (ആനപാപ്പി) എഴുപതുകളിൽ കല്ലേറേറ്റു മരിച്ച കടമറ്റം സ്വദേശി ഓനാൻകുഞ്ഞും ഉണ്ടെങ്കിൽ പട്ടക്കാരുടെ ഗണത്തിലും ഒരാൾ ഉണ്ട്. ഇവരേക്കാൾ ഏറെ മുമ്പ് വധിക്കപ്പെട്ട മുളന്തുരുത്തി മാർത്തോമ്മൻ പള്ളി വികാരിയായിരുന്ന തോപ്പിൽ പൊന്നോടൊത്ത് മത്തായി കത്തനാർ. രക്തസാക്ഷികളുടെ ഗണത്തിലെ ഏക പട്ടക്കാരൻ.

ചരിത്രപ്രസിദ്ധമായ മുളന്തുരുത്തി പള്ളി വികാരിയായിരുന്ന തോപ്പിൽ ചെറിയതു ചെറിയ കത്തനാരുടെ പൗത്രനായി ഇദ്ദേഹം 1872-ൽ ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം സ്വകുടുംബാംഗമായ (സ്രാമ്പിക്കൽ) നിരണം മുതലായ ഇടവകകളുടെ മാർ ഗ്രിഗോറിയോസിന്റെ (പ. പരുമല തിരുമേനി) ശിഷ്യനായി വൈദിക വിദ്യാഭ്യാസം ആരംഭിച്ചു. തന്റെ ജന്മനാട്ടിൽ നിന്നും തനിക്കു ലഭിച്ച ഏക ശിഷ്യനെ അതീവ വാത്സല്യത്തോടെ തിരുമനസ്സുകൊണ്ട് സ്വീകരിക്കുകയും രക്ഷാകർതൃത്വം ഏറ്റെടുക്കുകയും ചെയ്തു. ശിഷ്യത്വം സ്വീകരിച്ച് അധികം വൈകാതെ തന്നെ തിരുമനസുകൊണ്ട് ഇദ്ദേഹത്തിനു കോറൂയോപട്ടം നൽകി. തുടർന്ന് കശീശാ വരെയുള്ള എല്ലാ പട്ടങ്ങളും നൽകിയതും പ. പരുമല തിരുമേനി തന്നെയാണ്. കശീശാപട്ടം ഏറ്റതിനെ തുടർന്ന് തന്റെ മാതൃ ഇടവകയായ മുളന്തുരുത്തിപ്പള്ളിയിൽ വികാരി സ്ഥാനമേറ്റു.

തന്റെ അരുമ ശിഷ്യന് തിരുമനസ്സുകൊണ്ട് അങ്കമാലി അകപ്പറമ്പ് ഇടവകയിൽപ്പെട്ട വയലിപ്പറമ്പിൽ വീട്ടിൽ ആച്ചി എന്ന പെൺകുട്ടിയെ വിവാഹം ചെയ്തു നൽകി. ഈ വിവാഹം ആലോചിച്ചുറപ്പിച്ചത് പ. തിരുമനസ്സു തന്നെയാണ്. മത്തായി കത്തനാർക്ക് ലഭിച്ച സ്തീധനപ്പണവും, ബാക്കി സ്വന്തം പണവും നൽകി ഏതാനും പുരയിടം തിരുമനസ്സുകൊണ്ട് വാങ്ങിക്കൊടുത്തു. കൂടാതെ ഒരു കാപ്പയും തൈപ്പിച്ചു നൽകി. *യോഗ്യനും യഥാർത്ഥത്തിൽ ബഹുമാനിക്കപ്പെടേണ്ട ഒരു പട്ടക്കാരനും* എന്നു സമകാലികരാൽ വിശേഷിപ്പിക്കപ്പെട്ട മത്തായി കത്തനാർക്ക് നാലാൺ മക്കളും ഒരു പുത്രിയും ജനിച്ചു.

അക്കാലത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിനോട് പ്രത്യേകമായ മമതയും വിശ്വസ്തതയും പുലർത്തിയിരുന്ന മത്തായി കത്തനാർ അതേ ബന്ധം തന്നെ അദ്ദേഹത്തിന്റെ പിൻഗാമിയായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസിനോടും പുലർത്തി.

മലങ്കരയുടെ ലൗകികാധികാരം എഴുതിക്കൊടുക്കാൻ വിസമ്മതിച്ചതിന്റെ വൈരാഗ്യത്തിൽ വട്ടശ്ശേരിൽ തിരുമേനിയെ 1911 ഇടവം 26-ന് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് അകാരണമായി മുടക്കി. തിരുമേനി ക്രമാനുസൃതമല്ലാത്ത മുടക്ക് നിഷേധിച്ചു. ഇതിനെ തുടർന്ന് മുടക്കിനെ അനുകൂലിക്കുന്ന അന്ത്യോഖ്യൻ പക്ഷപാതികൾ, മാർ ദീവന്നാസിയോസിനോടൊപ്പം മെത്രാൻ പട്ടമേറ്റ കോട്ടയം, അങ്കമാലി ഇടവകകളുടെ കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസിനെ നേതാവാക്കിക്കൊണ്ട് മാർ ദീവന്നാസിയോസിനും സഭയ്ക്കുമെതിരായി സമരം ആരംഭിച്ചു. വടക്കൻ പള്ളികളിൽ ഈ വിഭാഗത്തിനു നല്ല സ്വാധീനവും ഉണ്ടായിരുന്നു.

ഈ അവസരത്തിൽ മത്തായി കത്തനാർ തന്റെ ഉറച്ച നിലപാട് വ്യക്തമാക്കി. അദ്ദേഹം കാനോനിക മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസിയോസിന് പിന്തുണ നൽകി. എതിർപക്ഷത്തിന്റെ മലങ്കര മെത്രാപ്പോലീത്താ എന്നുവെച്ചിരുന്ന കൊച്ചുപറമ്പിൽ മാർ പൗലൂസ് കൂറിലോസ് തന്റെ സ്വന്തം പിതൃസഹോദരീപുത്രനാണെന്നത് മത്തായി കത്തനാരെ സംബന്ധിച്ചിടത്തോളം ഒരു പ്രശ്നമേ ആയിരുന്നില്ല. മുളന്തുരുത്തി ഭാഗത്ത് ഭൂരിപക്ഷം ആളുകളെയും ദേശീയ കക്ഷിയിൽ പിടിച്ചുനിർത്താൻ പൗലൂസ് മാർ കൂറിലോസ് നാട്ടുകാരനും ഇടവകക്കാരനുമായിട്ടും അച്ചനു കഴിഞ്ഞു.





മുളന്തുരുത്തി പള്ളിയിൽ വികാരിയായി തുടരുമ്പോൾ തന്നെ വെട്ടിയ്ക്കൽ ദയറായിലും, ഇപ്പോൾ കർമ്മേൽ ദയറാ ഇരിക്കുന്ന സ്ഥലത്ത് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് സ്ഥാപിച്ച ഓലകുത്തി മറച്ചുണ്ടാക്കിയ ചാപ്പലിലും അച്ചൻ സേവനമനുഷ്ഠിച്ചിരുന്നു. ധാരാളം വരുമാനമുള്ള മുളന്തുരുത്തിപ്പള്ളിയിലെ തന്റെ തവണ സഹപട്ടക്കാരെ ഏൽപ്പിച്ചിട്ടുപോലും ഈ പള്ളികളിലെ കർമ്മ

ങ്ങൾ വീഴ്ച കൂടാതെ നടത്തുവാൻ അച്ചന് മടിയില്ലായിരുന്നു.

മത്തായി കത്തനാരെ ഒഴിവാക്കാതെ മുളന്തുരുത്തി പിടിച്ചെടുക്കുവാൻ സാദ്ധ്യമല്ല എന്നു മനസ്സിലാക്കിയ വിഘടിത പക്ഷക്കാർ (പൗലൂസ് കൂറിലോസിന്റെ കാലശേഷം പാത്രിയർക്കീസ് പക്ഷക്കാർ) മലങ്കര മെത്രാനായി കരുതിവന്നിരുന്ന പൗലൂസ് അത്താനാസ്യോസിനെ (ആലുവാ) കൊണ്ട് മത്തായി കത്തനാരെ മുടക്കിക്കുവാൻ ശ്രമിച്ചു. പക്ഷേ ബഹുജനസമ്മതനായ ഇദ്ദേഹത്തിന്റെ പേരിലുള്ള മുടക്കു കൽപ്പന വായിക്കുവാൻ അക്കാലത്ത് മുളന്തുരുത്തി പള്ളിയിൽ വിഘടിത വിഭാഗത്തിലുണ്ടായിരുന്ന മൂന്നു പട്ടക്കാരും വിസമ്മതിച്ചു. അങ്ങനെ ആ ശ്രമം വിജയിച്ചില്ല.

അച്ചന്റെ ഏറ്റവും അടുത്ത സുഹൃത്തും സഹായിയും ചാലിൽ കൊച്ചുകോരയായിരുന്നു. സാമൂഹ്യ പരിഷ്കർത്താവും ബഹുജന പ്രമാണിയുമായിരുന്ന ഇദ്ദേഹം അച്ചനോടൊപ്പം എല്ലായ്പ്പോഴും ഉറച്ചുനിന്നു. മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗമായിരുന്ന ഇദ്ദേഹം മുളന്തുരുത്തി പള്ളി *മാനുഷ്യ*വുമായിരുന്നു (ചാലിൽ കുടുംബത്തിലെ കാരണവർക്ക് പാരമ്പര്യം വഴി മുളന്തുരുത്തി പള്ളിയിൽ ലഭിച്ചുവരുന്ന കൈസ്ഥാനമാണ് *മാനുഷ്യം*).

കൊല്ലവർഷം 1097 (1921 എ.ഡി.) ചിങ്ങം 25-ന് മത്തായി കത്തനാരും ചാലിൽ കൊച്ചുകോരയും തമ്മിൽ മുളന്തുരുത്തി പള്ളിമേടയുടെ രണ്ടാം നിലയിൽ സംസാരിച്ചുകൊണ്ടു നിൽക്കുമ്പോൾ അന്ത്യോഖ്യാ ഭക്തിയാൽ ഉന്മത്തനായ ഒരു സ്കൂൾ അദ്ധ്യാപകൻ പള്ളിമേടയിൽ ഓടിക്കയറുകയും ചാലിൽ കൊച്ചുകോരയേയും മത്തായി കത്തനാരേയും വിറകിൻമുട്ടികൊണ്ട് അടിച്ചു വീഴ്ത്തുകയും ചെയ്തു.

ചാലിൽ കൊച്ചുകോര രണ്ടാം ദിവസം (ചിങ്ങം 27-ന്) മരിച്ചു. മത്തായി കത്തനാർ പിന്നീടാ വീഴ്ചയിൽ നിന്നും എഴുന്നേറ്റില്ല. ഏതാനും മാസങ്ങൾക്കു ശേഷം 1921 ഡിസംബർ 23-ന് അദ്ദേഹം മരിച്ചു മുളന്തുരുത്തി പള്ളിയിൽ കബറടക്കി. ഇവരെ വധിച്ച പ്രതിയെ കൊച്ചി സർക്കാർ തടവിലാക്കുകയും അവിടെ വെച്ച് ബുദ്ധിഭ്രമം പിടിപെടുകയും ചെയ്തു. തടവിൽ നിന്ന് വിട്ടശേഷം അയാൾ ഭ്രാന്തനായി അലഞ്ഞു നടന്നു മരിച്ചു.

ഇതിനിടയിൽ തങ്ങളുടെ ഗുരുവിന്റെ (പ. പരുമല തിരുമേനി) വത്സല ശിഷ്യനും വടക്കൻ പ്രദേശത്ത് സത്യവിശ്വാസത്തെ ഉറപ്പിച്ചു നിർത്തിയ ഉറച്ച പോരാളിയുമായ മത്തായി കത്തനാരെ തന്റെ രോഗക്കിടക്കയിൽ സന്ദർശിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസും കുണ്ടറ കൊച്ചു മെത്രാച്ചനും (പിന്നീട് മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ) മുളന്തുരുത്തിയിൽ എത്തി. രണ്ടു പേരും ചേർന്ന് അച്ചന് കന്തീലാ ശുശ്രൂഷ നടത്തുകയും ചെയ്തിരുന്നു.

മത്തായി കത്തനാരുടെ സഹോദരപൗത്രനാണ് ഡൽഹി ഭദ്രാസനത്തിന്റെ കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ.



## പുസ്തകം പ്രകാശനം ചെയ്തു

പാലാരിവട്ടം: ഫാ. സൈമണിന്റെ പുതിയ പുസ്തകം അച്ചന്റെ സഹധർമ്മിണിയുടെ ഒന്നാം ഓർമ്മദിനത്തിൽ പാലാരിവട്ടം പള്ളിയിൽ വെച്ച് യാക്കോബ് മാർ ഐറേനിയോസ് ഇടവക വികാരി ഫാ. പി. ഐ. വർഗീസിന് നൽകി പ്രകാശനം ചെയ്തു.

മുക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയെ കുറിച്ചുള്ള പുസ്തകത്തിന്റെ പേര് 'കുരിശിന്റെ സഹയാത്രികൻ' എന്നാണ്.



**വനപാലകരാൽ കൊലചെയ്യപ്പെട്ട പി. പി. മത്തായിക്ക് നീതി ലഭിക്കണം എന്നാവശ്യവുമായി ദേശസമിതിയുടെ നേതൃത്വത്തിൽ ആരംഭിച്ച ദുഃഖാചരണ പന്തലിൽ മലങ്കരസഭയുടെ നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്ത ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്തായും മലങ്കര ഓർത്തഡോക്സ് സഭയുടെ ഏഴു ഭദ്രാസനങ്ങളിൽ നിന്നുള്ള 14 മാനേജിംഗ് കമ്മിറ്റി അംഗങ്ങളും സന്ദർശിക്കുകയും ഐക്യദാർഢ്യം അറിയിക്കുകയും ചെയ്തു. ഇവർ പൊന്നുവിന്റെ ഭവനത്തിലും എത്തുകയും അനുശോചനം രേഖപ്പെടുത്തുകയും മലങകരസഭയുടെ എല്ലാ പിന്തുണയും കുടുംബത്തിന് വാഗ്ദാനം ചെയ്യുകയും ചെയ്തു.**

## ഫാ. കെ. സി. ജേക്കബ് കരിങ്ങാട്ടിൽ നിര്യാതനായി



തുമ്പമൺ ഭദ്രാസനത്തിലെ കടമ്മനിട്ട സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും സീനിയർ വൈദീകനുമായ ഫാ. കെ. സി. ജേക്കബ് (104) കരിങ്ങാട്ടിൽ (ഈട്ടിക്കൽ അച്ചൻ) നിര്യാതനായി. തുമ്പമൺ, ചെങ്ങന്നൂർ ഭദ്രാസനങ്ങളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. സംസ്കാര ശുശ്രൂഷ കടമ്മനിട്ട സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു.

## ഫാ. കെ. എം. ഉമ്മൻ നിര്യാതനായി



മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികനും ചെങ്ങമനാട് ആശ്രമാംഗവും ചെങ്ങന്നൂർ ഭദ്രാസനത്തിൽ ഇടവങ്കാട് മേരീസ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവുമായ കീത്തലതറയിൽ ഫാ. കെ. എം. ഉമ്മൻ (86) നിര്യാതനായി.

നാക്കോലയ്ക്കൽ കീത്തലതറയിൽ പരേതനായ മത്തായി കത്തനാരുടെ പുത്രനാണ്. കടമ്പനാട് സെന്റ് തോമസ് സ്കൂൾ അദ്ധ്യപകനായും ചൊവ്വള്ളൂർ സെന്റ് ജോർജ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററായും പ്രവർത്തിച്ച് വിരമിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# പരിശുദ്ധ സഹദേന്മാരുടെ ചരിത്രം

## വിവർത്തനം:

## പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

**രണ്ടാം ഭാഗം**

## തേവോദോസിയോസു

മിശിഹാകാലം 408 മുതൽ 450 വരെ ഭരിച്ചു

തേവോദോസിയോസു രാജാവിന്റെ കാലത്തിൽ ഭോഷത്വം നിമിത്തം വഞ്ചനയുടെയും അരിഷ്ടതയുടെയും വേദവിപരീതം മുളച്ചു. മരിച്ചവരുടെ ഉയർപ്പിനെപ്പറ്റിയുള്ള നമ്മുടെ കർത്താവിന്റെ വാഗ്ദത്തത്തെ മൂടുവാനും മായിപ്പാനുമായി സഭയെ കലഹിപ്പിച്ചു. രാജാവ് ഈ ഭയങ്കര കേൾവി കേട്ടു. തന്റെ കൊട്ടാരത്തിലുണ്ടായിരുന്ന വിഗ്രഹാരാധനക്കാർ വഞ്ചനയോടുകൂടിയ പുസ്തകം അവനെ കാണിച്ചു. പ്രശംസക്കാരും വഞ്ചകന്മാരും ആയ എപ്പിസ്കോപ്പന്മാർ സഭയിൽ കുഴപ്പങ്ങൾ ഉണ്ടാക്കി. ഗാലസപട്ടണത്തിന്റെ എപ്പിസ്കോപ്പയായ തേയോദോറോസു തങ്ങളുടെ നാമം ഈ ചരിത്രത്തിൽപ്പോലും ഓർക്കാൻ പാടില്ലാത്ത മറ്റു ചിലരുടെ തലവനായിനിന്നു സഭയെ കലക്കി. പലർക്കും സംശയം ഉണ്ടാകയും സഭാവിശ്വാസം ഇല്ലാതായിപോകയും ചെയ്യുന്നതു കണ്ടു, രാജാവു നിത്യവും വിലപിച്ചു. കബറിൽ ഉള്ളവർ ദൈവപുത്രന്റെ ശബ്ദം കേൾക്കുമ്പോൾ ഉയിർത്തെഴുന്നേല്ക്കും എന്നും മറ്റുമുള്ള കർത്താവിന്റെ വാഗ്ദത്തങ്ങളെ വേദവിപരീതികൾ മറച്ചു സത്യവിശ്വാസത്തെ ഇല്ലാതാക്കുന്നതു രാജാവു കണ്ടതിനാൽ ഏറ്റവും വ്യസനിച്ചു. വ്യസനം നിമിത്തം രോഗിയായിത്തീർന്നു. പള്ളിമെത്തയിൽനിന്നു ഇറങ്ങി രട്ടിലും വെണ്ണീറിലും കിടന്നു.

അപ്പോൾ സത്യത്തിന്റെ വഴിയിൽനിന്നു ആരും നശിക്കരുതെന്നു ആഗ്രഹിക്കുന്ന കരുണയുള്ള ദൈവത്തിന്റെ മുൻ അറിവാൽ ഈ കാലത്തേക്കു കാക്കപ്പെട്ടിരുന്നവരായ നീതി പ്രാപിച്ചവരുടെ ഉയർപ്പു മുഖാന്തിരം ഉയർപ്പിന്റെ വാഗ്ദത്തത്തെ വെളിപ്പെടുത്തുവാനും നിരൂപണയിൽ രോഗപ്പെട്ടിരുന്നവർക്കു സുഖം കൊടുക്കുവാനും തന്റെ സഭയിൽനിന്നു മരണനഞ്ചിനെ ഇല്ലാതാക്കുവാനും വഞ്ചനയുടെ ഓളങ്ങളിൽനിന്നു അതിന്റെ പണിയെ കാത്തുകൊള്ളുവാനും തേവോദോസിയോസു രാജാവ് തന്റെ പിതാക്കന്മാരോടുകൂടെ ജയത്തിന്റെ കിരീടത്താൽ പൂർണ്ണനാകേണ്ടതിനു അവന്റെ മേൽ ആശ്വാസത്തിന്റെ പ്രകാശം ഉദിപ്പിക്കുവാനും തനിക്കു തിരുവിഷ്ടം തോന്നി. മൌദ്യാനന്മാർ കിടന്നിരുന്ന ഗുഹയുടെ ഉടമസ്ഥനായ ആദോനീസിനു തന്റെ ആട്ടിൻകൂട്ടത്തിനായി അവിടെ ഒരു തൊഴുത്തു പണിയണമെന്നു ദൈവം അവനെ തോന്നിപ്പിച്ചു. അവന്റെ ദാസന്മാരും വേലക്കാരും അവിടെ തൊഴുത്തു പണിതപ്പോൾ മറ്റു കബറുകളിൽനിന്നും ഈ ഗുഹയുടെ വാതുക്കൽനിന്നും കല്ലുകൾ എടുത്തുകൊണ്ടു പോയി. അപ്പോൾ ജീവിപ്പിക്കുന്നവനായ ദൈവത്തിന്റെ കല്പന അവിടെ നിദ്ര പ്രാപിച്ചിരുന്നവരുടെ മേൽ ജീവന്റെ പനിനീർ തളിച്ചു. അവർ നിത്യവും കാലത്തെ എഴുന്നേല്ക്കുന്നതുപോലെ സന്തോഷത്തോടും മുഖശോഭയോടും എഴുന്നേറ്റു തമ്മിൽ തമ്മിൽ സമാധാനം കൊടുത്തു. മരിച്ചുപോയവരെന്നു തോന്നത്തക്ക ഒരു ലക്ഷണവും അവരിൽ ഇല്ലായിരുന്നു. അവരുടെ വസ്ത്രങ്ങളും അവർ ഉറങ്ങിയപ്പോൾ ധരിച്ചിരുന്നതുപോലെ ഇരുന്നു. അവരുടെ ശരീരത്തിനും യാതൊരു മാറ്റവും ഇല്ലായിരുന്നു. ദോക്കിയൂസരാജാവു തങ്ങളെപ്പറ്റി വിചാരിച്ചിരിക്കുന്നതു അവർ ഓർത്തപ്പോൾ ദുഃഖിച്ചു വിലപിച്ചു കണ്ണുനീരൊഴുക്കി. പട്ടണത്തിൽ സന്ധ്യയ്ക്കു നടന്ന സംഗതി അറിയേണ്ടുന്നതിനു യമ്ലീക്കായോടു അവർ ചോദിച്ചു. അപ്പോൾ അവൻ ഉദ്യോഗസ്ഥന്മാരോടുകൂടെ രാജാവിന്റെ മുമ്പാകെ വിഗ്രഹങ്ങൾക്കു ബലി കഴിക്കേണ്ടതിനു നമ്മെ അന്വേഷിപ്പാനായി അവൻ കല്പിച്ചു. ഇതാ അവൻ നിശ്ചയിച്ചിരിക്കുന്നു. നമ്മിൽനിന്നു എന്തു ഉണ്ടാകുമെന്നു ഞാൻ അറിയുന്നില്ല എന്നു പറഞ്ഞു. അപ്പോൾ മക്ക്സീംമേലിയാനാ ഉത്തരമായിട്ടു അവരോട് 'എന്റെ സഹോദരന്മാരെ! മിശിഹാതമ്പുരാന്റെ ഭയങ്കര സിംഹാസനത്തിൻ മുമ്പാകെ നാം നിൽക്കേണ്ടവരാകുന്നു. അപ്പോൾ

**(1901-ൽ സുറിയാനിയിൽനിന്നു വിവർത്തനംചെയ്ത ഈ പുസ്തകം കോട്ടയം പഴയസെമിനാരിയിലെ മാർത്തോമ്മസ് അച്ചുകൂടത്തിലാണ് അച്ചടിച്ചത്. ആദ്യപതിപ്പ് 1000 കോപ്പി അടിച്ചു. ആറു ചക്രമായിരുന്നു വില. പഴയ മലയാളം ടൈപ്പിൽ 12 പോയിന്റിൽ അച്ചടിച്ച പുസ്തകത്തിനു 128 പേജുകൾ ഉണ്ടായിരുന്നു.)**



ഒരു മനുഷ്യന്റെ സിംഹാസനത്തിൽനിന്നു നാം എന്തിനു ഭയപ്പെടുന്നു? ദൈവപുത്രന്റെ വിശ്വാസത്തിൽ നമുക്കുള്ളതായ ജീവനെ നാം ഉപേക്ഷിക്കരുത്' എന്നു പറഞ്ഞതിന്റേശേഷം യമ്ലീക്കായോടു ഭക്ഷണത്തിനു സമയമായിരിക്കയാൽ നീ കുറെ പണമെടുത്തു പട്ടണത്തിലേക്കു പോയി രാജാവ് നമ്മെപ്പറ്റി കല്പിച്ചവയെ അറിഞ്ഞു, ഭക്ഷണവും വാങ്ങിവരിക. ഇന്നലെ സന്ധ്യയ്ക്കു ഭക്ഷണം കുറച്ചു മാത്രമുണ്ടായിരുന്നതിനാൽ വലിയ വിശപ്പു ആയിരിക്കുന്നു എന്നു പറഞ്ഞു.

യമ്ലിക്കാ പതിവുപോലെ കാലത്തെ എഴുന്നേറ്റു മുന്നൂറ്റി എഴുപത്തിരണ്ടു വർഷങ്ങൾക്കു മുമ്പുള്ളോരായി മൗദ്യാനന്മാരുടെ കാലത്തിനു അറുപത്തിരണ്ടും നാല്പത്തിനാലും വർഷങ്ങൾക്കു മുമ്പ് അന്നത്തെ രാജാവിന്റെ മുദ്രയോടുകൂടെ അടിച്ചിട്ടുള്ള നാണയങ്ങളുമെടുത്തു പുറപ്പെട്ടു. ഗുഹയുടെ വാതുക്കൽ വെച്ചിരുന്ന കല്ലു കണ്ടപ്പോൾ അവൻ വിസ്മയിച്ചു എങ്കിലും അതിനെപ്പറ്റി ഏറെ ഒന്നും വിചാരിക്കാതെ, പട്ടണത്തിലേക്കു പോകുവാൻ ഇറങ്ങി. വല്ലവരും അവനെ അറിഞ്ഞു ദോക്കിയൂസ് രാജാവിന്റെ അടുക്കൽ കൊണ്ടുപോയേക്കുമെന്നു ഭയന്നിരുന്നതിനാൽ അവൻ പോയതു വഴിയിൽക്കൂടെ അല്ലായിരുന്നു. ആ അശുദ്ധന്റെ അസ്ഥികൾ പാതാളത്തിൽ നശിച്ചുപോയ വിവരം ഇവൻ അറിഞ്ഞില്ല. യമ്ലീക്കാ കോട്ടയുടെ വാതലിനു സമീപിച്ചപ്പോൾ തന്റെ കണ്ണുയർത്തി വാതുക്കലുണ്ടായിരുന്ന കുരിശു കണ്ടു വിസ്മയിച്ചു. വേറൊരു വാതുക്കലും അവൻ പോയി നോക്കി. അവിടെയും കുരിശു കണ്ടു. പട്ടണത്തിന്റെ എല്ലാ വാതുക്കലും പോയി, എല്ലായിടത്തും സ്ലീബാ ഉള്ളതായി കണ്ടു. അവൻ കണ്ടിട്ടില്ലാത്ത പണികൾ കണ്ടതിനാൽ പട്ടണത്തെപ്പറ്റി സംശയം തോന്നി വിസ്മയിച്ചുകൊണ്ടു ഭ്രമം പിടിച്ചവനെപ്പോലെ നടന്നു. മുമ്പെ വന്ന വാതുക്കൽതന്നെ വന്നുനിന്നു വിസ്മയിച്ചുകൊണ്ട് ഇപ്രകാരം വിചാരിച്ചു, ഈ സ്ലീബാ ഇവിടെ വന്നത് എങ്ങനെ? ഇന്നലെ സന്ധ്യയ്ക്കു രഹസ്യത്തിൽ അറയിൽവെച്ചിരുന്നതു ഇന്നു കാലത്തു പട്ടണത്തിനു ചുറ്റം സ്പഷ്ടമായി വെയ്ക്കപ്പെട്ടിരിക്കുന്നു. അവൻ തന്നത്താൻ അടക്കി തന്റെ ശരീരത്തേൽ തപ്പിക്കൊണ്ടു ഇതു സ്വപ്നമോ എന്നു പറഞ്ഞു. പിന്നത്തേതിൽ തന്നത്താൻ ധൈര്യപ്പെടുത്തി. തന്റെ തല മൂടിക്കൊണ്ടു കോട്ടയിലേക്കു പ്രവേശിച്ചു. പ്രവേശിച്ചപ്പോൾ തമ്മിൽതമ്മിൽ സംസാരിക്കുന്ന പലരും മിശിഹാതമ്പുരാന്റെ നാമത്തിൽ ആണയിടുന്നതു കേട്ടു എത്രയും ഭയപ്പെട്ടു തന്നത്താൻ ഇളകി ഇപ്രകാരം പറഞ്ഞു. ഇതെന്താകുന്നു

എന്നു എനിക്കു അറിഞ്ഞുകൂടാ. ഇന്നലെ സന്ധ്യയ്ക്കു മിശിഹാതമ്പുരാന്റെ നാമം ഉറച്ചു ആരും പറകയില്ലായിരുന്നു. ഇതാ ഇന്നു കാലത്തു എല്ലാവരും അതുതന്നെ സംസാരിക്കുന്നു. ഇതു എപ്പെസൂസു പട്ടണമല്ലായിരിക്കുമോ? പണികൾ എല്ലാം വ്യത്യാസപ്പെട്ടിരിക്കുന്നു. സംസാരത്തിലും വ്യത്യാസമുണ്ട്. സമീപെ ഞാൻ  അറിയാത്ത ഒരു പട്ടണമുള്ളതായി എനിക്കു അറിവില്ലല്ലോ. അവൻ തന്നത്താൻ ഇങ്ങനെ വിസ്മയിച്ചുകൊണ്ടു നിൽക്കുമ്പോൾ ഒരാളിനെ കണ്ടു അവനോട് ഈ പട്ടണത്തിന്റെ പേരെന്താകുന്നു എന്നു ചോദിച്ചു. എപ്പെസൂസ് എന്നു അവൻ പറഞ്ഞു. യമ്ലീക്കാ വിസ്മയിച്ചുകൊണ്ടു അയ്യോ ഇനി ചിത്തഭ്രമമുണ്ടോ? ഞാൻ ഈ പട്ടണത്തിൽനിന്നു വേഗം പോകട്ടെ. ഞാൻ നശിച്ചുപോയേക്കും. ഇതാ എന്നെ ഭ്രമം പിടിച്ചിരിക്കുന്നു, എന്നു വിചാരിച്ചു. ഇവയൊക്കെയും തങ്ങൾ ഉയർത്തെഴുന്നേറ്റവരാകുന്നു എന്നു മനസ്സിലായപ്പോൾ യമ്ലീക്കാ സഖികളോടു പറകയും പുസ്തകമായി എഴുതപ്പെടുകയും ചെയ്തിട്ടുള്ളവയാകുന്നു.

യമ്ലീക്കാ പട്ടണത്തിൽനിന്നു വേഗം പോകേണ്ടുന്നതിനായി ഒരു യാചകന്റെ വേഷത്തിൽ അപ്പക്കച്ചവടക്കാരന്റെ അരികെ ചെന്നു. അപ്പം വാങ്ങിപ്പാനായി പണംകൊടുത്തു. അവർ പണത്തിലും മുദ്രയിലും നോക്കി വിസ്മയിച്ചു മന്ത്രിച്ചുകൊണ്ടു അവനിൽ സൂക്ഷിച്ച് പണ്ടത്തെക്കാലത്തെ നിക്ഷേപം കിട്ടിയതാകുന്നു എന്നു പറഞ്ഞു. അവർ മന്ത്രിച്ചുകൊണ്ട് അവനെ നോക്കുന്നതു കണ്ടപ്പോൾ അവൻ വിസ്മയിച്ചു. അവർ അവനെ അറിഞ്ഞെന്നും രാജാവിന്റെ അരികെ കൊണ്ടുപോകുമെന്നും വിചാരിച്ചതിനാൽ ഭയംകൊണ്ടു അവന്റ ശരീരം മുഴുവനും വിറച്ചു. ചിലർ അടുത്തുചെന്നു അവന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. അവൻ ഭയംകൊണ്ടു നിറഞ്ഞു. കണ്ടാലും പണം നിങ്ങൾക്കു ഇരിക്കട്ടെ. ഇനിക്കു അപ്പം വേണ്ടാ എന്നു പറഞ്ഞു. അവർ എഴുന്നേറ്റു അവനെ പിടിച്ചു അവനോടു നീ എവിടുത്തുകാരൻ? മുമ്പിലത്തെ രാജാക്കന്മാരുടെ നിക്ഷേപം നിനക്കു കിട്ടി. ഞങ്ങളും നിന്നോടുകൂടെ പങ്കുകൊള്ളേണ്ടുന്നതിനു ഞങ്ങളെയും കാണിക്ക. നിന്റെ കാര്യം ഞങ്ങൾ വെളിപ്പെടുത്തുകയില്ല. അല്ലെങ്കിൽ മരണവിധിക്കു നിന്നെ ഞങ്ങൾ ഏല്പിക്കും എന്നു പറഞ്ഞു. അവനോ മുമ്പു ഇനിക്കു ഭയപ്പെടുന്നതിനു കാര്യമില്ലാത്ത സംഗതിക്കുകൂടെ ഇപ്പോൾ ഞാൻ ഭയപ്പെടേണ്ടിയിരിക്കുന്നുവല്ലോ എന്നു തങ്കൽതന്നെ വിചാരിച്ചു. അപ്പോൾ അവർ അവനോടു യൌവ്വനക്കാരാ! നീ വിചാരിക്കുന്നതുപോലെ ഈ കാര്യം ഒളിച്ചിരിക്കയില്ലാ എന്നു പറഞ്ഞു. എന്നാൽ യമ്ലീക്കാ ഇതിനെപ്പറ്റി അവരോടു എന്തു പറയണമെന്നറിയാതെ നിന്നു. അവൻ സംസാരിക്കാതിരിക്കുന്നുയെന്നു അവർ കണ്ടപ്പോൾ അവന്റെ മൂടുപടം എടുത്തു അവന്റെ കഴുത്തിൽ ഇട്ടു വലിയ തെരുവിന്റെ നടുവിൽവെച്ചു അവനോടു നിർബ്ബന്ധിച്ചു. നിധി കണ്ടെത്തിയ ഒരുത്തൻ പിടിക്കപ്പെട്ടിരിക്കുന്നു എന്നു പട്ടണത്തിൽ എല്ലായിടത്തും ഒരു കേൾവി പുറപ്പെട്ടു. ജനക്കൂട്ടമെല്ലാം അവന്റെ അടുക്കൽകൂടി അവന്റെ മുഖത്തു സൂക്ഷിച്ചു ഇവൻ ഒരു അന്യനാകുന്നു. ഇവനെ ഒരിക്കലും ഇവിടെ കണ്ടിട്ടില്ലായെന്നു പറഞ്ഞു. നിക്ഷേപം തനിക്കു കിട്ടിയിട്ടില്ലെന്നു പറവാൻ അവൻ വിചാരിച്ചെങ്കിലും എല്ലാവരും ഇവനെ ഞാൻ അറികയില്ലെന്നു പറഞ്ഞതിനാൽ വിസ്മയംകൊണ്ടു ഒന്നും പറഞ്ഞില്ല. എന്തെന്നാൽ അവൻ തന്റെ മാതാപിതാക്കളും വല്ല്യതും കേൾവിപ്പെട്ടിരിക്കുന്നതും ആയ തന്റെ കുടുംബവും അവിടെ ഉണ്ടെന്നു വിചാരിച്ചു. തലേദിവസം സന്ധ്യയ്ക്കു എല്ലാവരും അവനെ അറിഞ്ഞിരുന്നു. കാലത്തു അവനെ അറിയുന്ന ഒരുത്തനും ഉണ്ടായിരുന്നില്ല. തന്റെ സഹോദരന്മാരെയോ താൻ അറിയുന്ന മറ്റാരെയെങ്കിലുമോ കാണാമെന്നു വിചാരിച്ചു ഭ്രാന്തനെപ്പോലെ അവൻ കൂട്ടത്തിലേക്കു നോക്കി. ആരും ഇല്ലായിരുന്നു. അവൻ ഭ്രമിച്ചുകൊണ്ടു കൂട്ടങ്ങളുടെ ഇടയിൽ നിന്നു.

അപ്പോൾ പട്ടണം മുഴുവനിലും ആരവമുണ്ടായി. കോട്ടയുടെ ഭരണക്കാരനും എപ്പിസ്കോപ്പയുമായ പരിശുദ്ധ മാറീസും ആ നേരത്തു എപ്പിസ്കോപ്പായുടെ അരികെ വന്നിരുന്ന ആഗസ്തുസ് നാടുവാഴിയും ഈ കാര്യം കേട്ടു. തങ്ങൾ മുഖാന്തിരം മരിച്ചവരുടെ ഉയർപ്പു സകല ജാതിക്കും വെളിപ്പെടേണ്ടുന്നതിനു ദൈവം അവരെ ഒരുമിച്ചു കൂട്ടിച്ചേർത്തു. വാലിഭക്കാരനെ സൂക്ഷ്മതയോടെ പണവുമായി കൊണ്ടുവരുവാൻ അവർ ഇരുവരും കല്പിച്ചു. അവർ യമ്ലീക്കായെ പള്ളിയിലേക്കു കൂട്ടിക്കൊണ്ടുപോയി. ദോക്കിയുസ്സു രാജാവിന്റെ അടുക്കലേക്കു തന്നെ കൊണ്ടുപോകുന്നു എന്നു യമ്ലീക്കാ വിചാരിച്ചു അങ്ങോട്ടും ഇങ്ങോട്ടും നോക്കിയിരുന്നു. കൂട്ടം ഭ്രാന്തനെന്നു വിചാരിച്ചു അവനെപ്പറ്റി ചിരിച്ചു. ഇപ്രകാരം അവനെ പള്ളിയിലേക്കു കൊണ്ടുവന്നു. നാടുവാഴിയും മാറീസും പണം വാങ്ങി നോക്കി അത്ഭുതപ്പെട്ടു. നാടുവാഴി അവനോടു നീ ഈ നിധി കണ്ടെത്തിയതു എവിടെയാകുന്നു? അതിൽനിന്നുള്ള പണമാണല്ലോ ഇതു എന്നു പറഞ്ഞു. യമ്ലീക്കാ – നിങ്ങൾ പറയുന്നതുപോലെ ഇനിക്കു നിധി കിട്ടിയിട്ടില്ല. എന്നാൽ എന്റെ കൈവശമുള്ള ഈ പണം എന്റെ പിതാക്കന്മാരുടേതും ഈ കോട്ടയിലെ നാണയങ്ങളിൽ ഉള്ളതുമാകുന്നു. ഇനിക്കു ഭവിച്ചതു എന്താകുന്നു എന്നു ഞാൻ അറിയുന്നില്ല എന്നു പറഞ്ഞു. നാടുവാഴി – നീ എവിടുത്തുകാരൻ എന്നു അവനോടു ചോദിച്ചു. യമ്ലീക്കാ – ഞാൻ എവിടുത്തുകാരൻ എന്നു വിചാരിക്കുന്നു എന്നു പറഞ്ഞു. നാടുവാഴി – നീ ആരുടെ പുത്രൻ, നിന്നെ അറിയുന്നവർ ആരെങ്കിലുമുണ്ടെങ്കിൽ അവർ വന്നു സാക്ഷിക്കട്ടെ എന്നു പറഞ്ഞു. യമ്ലീക്കാ തന്റെ മാതാപിതാക്കന്മാരുടെ പേരു പറഞ്ഞെങ്കിലും ആരും അവരെയും അവനെയും അറിഞ്ഞില്ല. നാടുവാഴി – നീ കള്ളൻ ആകുന്നു. സത്യം നിന്നിൽ ഇല്ല എന്നു പറഞ്ഞു. എന്നാൽ അവൻ തന്റെ തലകുനിച്ചു ഒന്നും പറയാതെ നിന്നു. ചിലർ ഇവൻ ഭ്രാന്തൻ ആകുന്നു എന്നും മറ്റു ചിലർ ഇവൻ രക്ഷപെടേണ്ടുന്നതിനു അങ്ങനെ നടിക്കുകയാകുന്നു എന്നും പറഞ്ഞു. നാടുവാഴി കോപത്തോടെ അവനെ നോക്കി. നീ ഭ്രാന്തൻ എന്നു എങ്ങനെ നിന്നെ ഞങ്ങൾ വിചാരിക്കും. അല്ലെങ്കിൽ മുന്നൂറ്റെഴുപതു സംവത്സരങ്ങൾക്കു മുമ്പു ദോക്കിയൂസു രാജാവിന്റെ കാലത്തിനും അല്പം മുമ്പുള്ള മുദ്രയും അടയാളവും മേലെഴുത്തും ഉള്ള ഈ ദ്രവ്യം നിന്റെ പിതാക്കന്മാരുടേതാകുന്നു എന്നു ഞങ്ങൾ എങ്ങനെ വിശ്വസിക്കും? ഈവിധം മുദ്രയും അടയാളവും ഇന്നു ലോകത്തിൽ ഇല്ല. പക്ഷേൽ ചെറുപ്പക്കാരനായ നിന്റെ മാതാപിതാക്കൾ അനേകം തലമുറകൾക്കും സംവത്സരങ്ങൾക്കും മുമ്പുള്ളവരാകുന്നുവോ? എപ്പെസൂസ് പട്ടണത്തിലെ വൃദ്ധന്മാരെയും ജ്ഞാനികളെയും വഞ്ചിക്കാമെന്നു നീ വിചാരിക്കുന്നുവോ? ഈ നിധി കണ്ടെത്തിയതു എവിടെയാകുന്നു എന്നു നീ പറയുന്നതുവരെ ബന്ധനങ്ങൾക്കും അടികൾക്കും നിന്നെ എല്പിപ്പാൻ ഞാൻ കല്പിക്കും എന്നു പറഞ്ഞു.

യമ്ലീക്കാ കേട്ടപ്പോൾ അവരുടെ മുമ്പാകെ സാഷ്ടാംഗമായി വീണു ഇപ്രകാരം പറഞ്ഞു: എന്റെ യജമാനന്മാരെ നിങ്ങളോടു ഞാൻ ചോദിക്കുന്നതു എന്നോടു പറയണമെന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു. എന്റെ ഹൃദയത്തിലുള്ള സകലവും ഞാൻ വെളിപ്പെടുത്താം. ഈ പട്ടണത്തിലുണ്ടായിരുന്ന ദോക്കിയുസു രാജാവു എവിടെയാകുന്നു? മാറീസു എപ്പിസ്കോപ്പാ അവനോടു എന്റെ പുത്രാ! അനേകം തലമുറകൾക്കു മുമ്പു മരിച്ചുപോയ ഒരുത്തനല്ലാതെ ഇന്നു ദോക്കിയൂസ് എന്നു പേരുള്ള ഒരു രാജാവ് ലോകത്തിൽ ഇല്ലെന്നു പറഞ്ഞു. യമ്ലീക്കാ എന്റെ യജമാനനെ! എന്നെ ഭ്രമം പിടിച്ചിരിക്കുന്നു. എന്റെ വചനം ഒരുത്തനും വിശ്വസിക്കയുമില്ല. നിങ്ങൾ എന്നോടുകൂടെ വരുമെങ്കിൽ അങ്കീലോസു പർവ്വതത്തിന്റെ അള്ളയിലുള്ള എന്റെ സഖികളെ ഞാൻ നിങ്ങൾക്കു കാണിച്ചുതരാം. അവരോടു ചോദിച്ചു നിങ്ങൾ അറിഞ്ഞുകൊൾവിൻ. ദോക്കിയൂസു രാജാവിന്റെ മുമ്പിൽനിന്നു കുറെ ദിവസങ്ങൾക്കു മുമ്പു അവിടേക്കു ഞങ്ങൾ പോയി. ഇന്നലെ സന്ധ്യയ്ക്കു ദോക്കിയൂസ് എപ്പെസൂസ് പട്ടണത്തിലേക്കു പ്രവേശിച്ചതു ഞാൻ കണ്ടു. ഈ പട്ടണം എപ്പെസൂസ് തന്നെയോ എന്നു എനിക്കു നിശ്ചയമില്ല. മാറീസു എപ്പിസ്കോപ്പാ ആലോചിച്ചിട്ടു ഈ വാലിഭക്കാരൻ മുഖാന്തിരം ദൈവം വല്ല വെളിപാടും നമുക്കു കാണിച്ചു തന്നതായിരിക്കും. അതിനാൽ നമുക്കു പോയി കാണാം എന്നു പറഞ്ഞു.

മാറീസും അവനോടുകൂടെ നാടുവാഴിയും വാഹനങ്ങൾ ഏറി കോട്ടയിലെ പ്രഭുക്കന്മാരും സ്വാതന്ത്ര്യക്കാരും കൂട്ടമൊക്കെയും ഒരുമിച്ചു പർവ്വതത്തിലേക്കു കരേറി. ഗുഹയുടെ വാതുക്കൽ എത്തിയപ്പോൾ യമ്ലീക്കാ ആദ്യമായി പ്രവേശിച്ചു, മാറീസ് എപ്പിസ്കോപ്പയും അവന്റെ പിന്നാലെ പ്രവേശിച്ചപ്പോൾ ഗുഹയുടെ വലത്തുവശത്തെ കോണിൽ ചെമ്പുകൊണ്ടുള്ള ഒരു പെട്ടി രണ്ടു വെള്ളി മുദ്രകളോടുകൂടി ഇരിക്കുന്നതു കണ്ടു. അവൻ അതെടുത്തു വെളിക്കുവന്നു, നാടുവാഴിയുടെയും പ്രഭുക്കന്മാരുടെയും മുമ്പാകെവെച്ചു മുദ്ര പൊട്ടിച്ചു. അതിൽ രണ്ടു ഈയത്തകിടുകൾ ഉണ്ടായിരുന്നു. അത് എല്ലാവരും കേൾക്കെ അവൻ വായിച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു: 'കോട്ടയിലെ ഉദ്യോഗസ്ഥന്മാരായ മക്സിംമേലിയാനായും യമ്ലീക്കായും, മർത്തിലാസ്സായും ദീയോന്നോസിയോസ്സും യൂഓനിയോസും, സ്രാഫിയൂനും, അക്സുസ്ഥാദിയോസും, അന്തുണിനോസ്സും ആയ മൌദ്യാനന്മാർ ദോക്കിയൂസുരാജാവിന്റെ മുമ്പാകെനിന്നു ഓടിപ്പോയി. രാജകല്പനയാൽ ഈ ഗുഹയുടെ വാതിൽ കല്ലുകൾകൊണ്ടു അടയ്ക്കപ്പെട്ടു. അവരുടെ ഏറ്റുപറച്ചിൽ താഴത്തെ തകിടിൽ എഴുതപ്പെട്ടിരിക്കുന്നു' അതു വായിച്ചപ്പോൾ അവർ വിസ്മയിച്ചു. ദൈവം മനുഷ്യർക്കു കാണിക്കുന്ന അത്ഭുതങ്ങൾക്കുവേണ്ടി തന്നെ മഹത്ത്വപ്പെടുത്തി. അവർ ഗുഹയിലേക്കു പ്രവേശിച്ചു. മൌദ്യാനന്മാരുടെ പൈതങ്ങൾക്കടുത്ത മുഖം ശോഭിച്ചിരിക്കുന്നതു

കണ്ടു. മാറീസും നാടുവാഴിയും സാഷ്ടാംഗമായി വീണു ഇവരെ വന്ദിച്ചു. പ്രഭുക്കന്മാരും കൂട്ടമൊക്കെയും അപ്രകാരം ചെയ്തു. ഈ അത്ഭുതം കാണേണ്ടുന്നതിനു അവരെ യോഗ്യമാക്കിയ അവരുടെ ഉടയവനായ മിശിഹാതമ്പുരാനെ അവർ മഹത്ത്വപ്പെടുത്തി. അവർ മൗദ്യാനന്മാരോടു സംസാരിച്ചു. മൗദ്യാനന്മാർ ദോക്കിയൂസ് രാജാവിന്റെ നാളുകളിൽ ഉണ്ടായ സകലവും മാറീസു എപ്പിസ്കോപ്പായോടും നാടുവാഴിയോടും കോട്ടയിലെ ന്യായാധിപതിമാരോടും പ്രഭുക്കന്മാരോടും അറിയിച്ചു.

ഉടനെതന്നെ തേവോദോസിയോസു രാജാവിന്റെ പേർക്കു ഇപ്രകാരം അവർ എഴുത്തയച്ചു. 'തിരുമനസ്സുകൊണ്ടു വേഗം എഴുന്നെള്ളി തിരുമനസ്സിലെ കാലത്തു ദൈവം കാണിച്ചിട്ടുള്ള അത്ഭുതം കണ്ടുകൊൾക. മണ്ണിൽനിന്നു ജീവന്റെ വാഗ്ദത്തത്തിൻ പ്രകാശം നമുക്കു ഉദിച്ചിരിക്കുന്നു. പുതുതാക്കപ്പെട്ടിരിക്കുന്ന ശുദ്ധിമാന്മാരുടെ ശോഭയുള്ള ശരീരങ്ങൾ ഉദിച്ചതിനാൽ കബറിൽനിന്നു മരിച്ചവരുടെ ഉയിർപ്പും കാണപ്പെട്ടിരിക്കുന്നു'. തേവോദോസിയോസു രാജാവ് കേട്ട ഉടനെതന്നെ രെട്ടിൽനിന്നും വെണ്ണീറിൽനിന്നും എഴുന്നേറ്റു ദൈവത്തിങ്കലേക്കു തന്റെ കൈ ഉയർത്തി ഇപ്രകാരം പറഞ്ഞു: 'സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും രാജാവാം പുത്രനായ മിശിഹാതമ്പുരാനെ! നിനക്കു ഞാൻ സ്തോത്രം ചെയ്യുന്നു. എന്തെന്നാൽ നിന്റെ നീതിയിൻ സൂര്യനിൽനിന്നുള്ള നിന്റെ അനുഗ്രഹത്തിന്റെ പ്രകാശം എനിക്കു നീ ഉദിപ്പിച്ചു. എന്റെ ഏറ്റുപറച്ചിലിന്റെ വിളക്കിനെ എന്റെ പിതാക്കന്മാരുടെ വിളക്കുകളുടെ ഇടയിൽനിന്നു നീ കെടുത്തിയില്ല. വിശ്വാസിയായ രാജാവാകുന്ന ജയാളിയാം കുസ്തന്തീനോസ്സിന്റെ കിരീടത്തിൽനിന്നു എന്റെ വിശ്വാസത്തിൻ മുദ്രയെ നീ അന്ധകാരപ്പെടുത്തിയില്ല' എപ്പിസ്കോപ്പന്മാരും രാജാവിന്റെ പ്രഭുക്കളും കേട്ടു അവനോടുകൂടെ കുസ്തതീനോസ്പ്പോലീസിൽനിന്നു എപ്പെസൂസിലേക്കു വന്നു പട്ടണമൊക്കെയും എപ്പിസ്കോപ്പന്മാരോടും പ്രഭുക്കന്മാരോടുംകൂടെ രാജഎതിരേല്പിനായി പുറപ്പെട്ടുപോയി. അങ്കിലോസുപർവ്വതത്തിന്റെ ഗുഹയിൽ മൗദ്യാനന്മാരുടെ അടുക്കലേക്കു രാജാവ് കരേറിപ്പോയി. മൗദ്യാനന്മാർ രാജാവിനെ കാണേണ്ടുന്നതിനു കാംക്ഷിച്ചിരുന്നു. രാജാവിനെ കണ്ടപ്പോൾ അവരുടെ മുഖം ശോഭിച്ചു. രാജാവു പ്രവേശിച്ചു അവരുടെ കാൽക്കൽ വീണു അവരെ ആലിംഗനം ചെയ്തു അവരുടെ കഴുത്തുകളിൽ കെട്ടിപ്പിടിച്ചു കരഞ്ഞു. അവന്റെ ഹൃദയം സ്തോത്രത്താൽ തിങ്ങിയിരുന്നു. അവൻ അവരോടു ഇപ്രകാരം പറഞ്ഞു: 'മിശിഹാതമ്പുരാനെപ്പോലെ നിങ്ങളെ ഞാൻ കാണുന്നു. താൻ ലാസറസിനെ വിളിച്ചു. അവൻ കബറിൽനിന്നു പുറപ്പെട്ടു. മുമ്പിൽകൂട്ടി തന്റെ മഹത്ത്വത്തിൻ എഴുന്നെള്ളത്തിന്റെ ശബ്ദം ഞാൻ കേൾക്കുന്നു. സംശയംകൂടാതെ തന്റെ എതിരേല്പിനു മരിച്ചവർ കബറിൽനിന്നു പുറപ്പെടുന്നു'. അപ്പോൾ മക്സീംമേലിയാനാ രാജാവിനോടു, 'നിന്റെ വിശ്വാസത്തിന്റെ തികവിൽ നീ സമാധാനത്തോടെ വസിക്ക. ദൈവപുത്രനായ യേശുമിശിഹാ തിന്മപെട്ടവന്റെ അരിഷ്ടതകളിൽനിന്നു നിന്റെ രാജ്യത്തെ കാത്തുകൊള്ളട്ടെ. ഉയിർപ്പിനു മുമ്പു നമ്മുടെ കർത്താവു മണ്ണിൽനിന്നു ഞങ്ങളെ ഉണർത്തിയതു നിന്റെ നിമിത്തമാകുന്നു എന്നു നീ വിശ്വസിച്ചുകൊൾക. എന്നാൽ ഞങ്ങൾ ശിശു തന്റെ മാതാവിന്റെ ഉദരത്തിൽ കിടക്കുന്നതുപോലെ മാനമോ അവമാനമോ മഹത്ത്വമോ മഹത്ത്വമില്ലായ്മയോ യാതൊന്നും അറിഞ്ഞില്ല. ബോധമില്ലാത്ത ഉറക്കക്കാരെപ്പോലെ ഞങ്ങൾ ഉറങ്ങിക്കിടന്നു' എന്നു പറഞ്ഞു. ഇപ്രകാരം അവൻ പറഞ്ഞുകൊണ്ടിരിക്കെ രാജാവും സ്വാതന്ത്ര്യക്കാരും എപ്പിസ്കോപ്പന്മാരും അവരെ സൂക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ ദൈവകല്പനയാൽ അവർ ഉറക്കംതൂങ്ങി ഉറങ്ങി മണ്ണിലേക്കു തങ്ങളുടെ തല ചായിച്ചു അവരുടെ ആത്മാക്കളെ ഏല്പിച്ചു. രാജാവു അവരെപ്പറ്റി വളരെ കരഞ്ഞു. രാജവസ്ത്രങ്ങളെ അവരുടെ മേൽ ഇട്ടു അവരുടെ ശരീരങ്ങൾ വെയ്ക്കുന്നതിനു എട്ടു പൊൻപെട്ടികൾ വേഗം ഉണ്ടാക്കുവാൻ കല്പിച്ചു. ആ രാത്രിയിൽ അവർ സ്വപ്നത്തിൽ കാണപ്പെട്ട് ഇപ്രകാരം പറഞ്ഞു: 'ഞങ്ങളുടെ ശരീരങ്ങൾ ജീവിച്ചതു മണ്ണിൽനിന്നാകുന്നു. വെള്ളിയിൽനിന്നും പൊന്നിൽനിന്നും അല്ല. അതിനാൽ ഇപ്പോഴും ആ അള്ളയിൽ ഞങ്ങളുടെ സ്ഥലത്തുതന്നെ ഞങ്ങളെ ഇട്ടേക്കുക. എന്തെന്നാൽ ദൈവം അതിൽനിന്നു ഞങ്ങളെ ഉയർപ്പിക്കുന്നു'. ഉടനെ രാജാവു അവരുടെ സ്ഥലത്തുതന്നെ അവരെ വെച്ചു. ഈ ദിവസംവരെയും എപ്പിസ്കോപ്പന്മാരുടെ വലിയ കൂട്ടം മൗദ്യാനന്മാരുടെ ഓർമ്മയ്ക്കായി കൂടിവരുന്നു. രാജാവു സ്ഥലത്തുള്ള സകല ദരിദ്രന്മാർക്കും ധർമ്മംകൊടുത്തു. നാടുകടത്തപ്പെട്ടിരുന്ന എപ്പിസ്കോപ്പന്മാരെ തിരികെ വരുത്തി. രാജാവിന്റെ വിശ്വാസത്തിൻ സന്തോഷത്താൽ എപ്പിസ്കോപ്പന്മാരും ദൈവത്തെ മഹത്ത്വപ്പെടുത്തിക്കൊണ്ടു കുസ്തന്തീനോപ്പോലീസിലേക്കു പോയി. തനിക്കു സ്തുതിയും ബഹുമാനവും മഹത്ത്വവും എന്നുമെന്നേക്കും ഉണ്ടായിരിക്കട്ടെ, ആമ്മീൻ.



## തിരുവാർപ്പ് മർത്തശ്മൂനി പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു

കോട്ടയം: യാക്കോബായ വിശ്വാസികളുടെ പ്രതിഷേധത്തിനിടയിൽ തിരുവാർപ്പ് മർത്തശ്മൂനി പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു. ഇന്നലെ പുലർച്ചെ നാലിന് ആരംഭിച്ച നടപടികൾ എട്ടോടെ പൂർത്തിയായി. പള്ളിമേടയിൽ താമസിച്ചിരുന്ന മുംബൈ ഭദ്രാസനാധിപൻ തോമസ് മാർ അലക്സന്ത്രയോസിനെ ബലമായി പുറത്താക്കി. ഹൈക്കോടതി നിർദേശത്തെത്തുടർന്നാണു പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തത്.

തഹസിൽദാർ കഴിഞ്ഞ ദിവസം പള്ളിയിൽ എത്തി തോമസ് മാർ അലക്സന്ത്രയോസ് ഉൾപ്പെടെയുള്ള യാക്കോബായ സഭാംഗങ്ങളുമായി ചർച്ച നടത്തിയിരുന്നു. പള്ളിയുടെ താക്കോൽ കൈമാറാമെങ്കിലും സെമിത്തേരി, മെത്രാപ്പോലീത്ത താമസിക്കുന്ന മുറി, സൺഡേ സ്കൂൾ എന്നിവയുടെ താക്കോൽ കൈമാറില്ലെന്ന നിലപാടിലായിരുന്നു യാക്കോബായ സഭ.

തുടർന്ന് മടങ്ങിയ തഹസിൽദാരും റവന്യൂ സംഘവും ഇന്നലെ പുലർച്ചെ നടപടികൾക്കായി എത്തുകയായിരുന്നു. ഈ സമയത്ത് നൂറോളം വിശ്വാസികൾ പള്ളിയിൽ കൂടിയിരുന്നു. ഇവരെ പൊലീസ് പുറത്താക്കി. പ്രധാന ഗേറ്റ് മുതലുള്ളവയുടെ പൂട്ടുകൾ പൊളിച്ച് പുതിയവ സ്ഥാപിച്ചു. സ്ഥലത്ത് പൊലീസ് പിക്കറ്റ് ഏർപ്പെടുത്തി. അഗ്നിരക്ഷാസേന പള്ളിമേടയുടെ പൂട്ട് പൊളിച്ചാണ് തോമസ് മാർ അലക്സന്ത്രയോസിന്റെ മുറിയിൽ കയറിയത്. പൊലീസ് ജീപ്പിൽ മെത്രാപ്പൊലീത്തായെ കോട്ടയം റെസ്റ്റ് ഹൗസിലേക്ക് മാറ്റി.

## ചരിത്രരേഖകൾ




ഒരു നൂറ്റാണ്ടു മുമ്പ് സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ കാലത്ത് കോട്ടയം എം.ഡി. സെമിനാരിയുടെ ധനശേഖരണാർത്ഥം തിരുവിതാംകൂർ സർക്കാരിന്റെ അനുവാദത്തോടുകൂടി നടത്തപ്പെട്ട ലോട്ടറി. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (അന്ന് വൈദികൻ) ആയിരുന്നു ലോട്ടറി നടത്തിപ്പിന്റെ മാനേജർ.




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# പ്രാർത്ഥനയുടെ ഫലപ്രാപ്തി

**(വാങ്ങിപ്പിനു ശേഷം രണ്ടാം ഞായർ)**

**വി. ലൂക്കോസ് 11:9–20**

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



യേശുവിന്റെ പ്രാർത്ഥനാജീവിതം ശിഷ്യന്മാരെ ആകർഷിക്കുന്നു. യഹൂദ മതത്തിലെ വിവിധ സമൂഹങ്ങളായ പരീശന്മാർ, സാദൂക്യർ, എസ്സീൻസ്, തീക്ഷ്ണമതികൾ (Zealots) എന്നിവർക്കൊക്കെ തങ്ങളുടേതായ പ്രാർത്ഥനാ രീതികൾ ഉണ്ടായിരുന്നു. അതുപോലെ ക്രിസ്തുശിഷ്യർക്കും ഒരു പ്രാർത്ഥനാ രീതി വേണമെന്ന് ശിഷ്യർ ക്രിസ്തുവിനോട് ആവശ്യപ്പെടുകയും, ക്രിസ്തു അവരെ കർത്തൃപ്രാർത്ഥന പഠിപ്പിക്കുകയും, തുടർന്ന് അത് എങ്ങനെയാണ് പ്രാവർത്തികമാക്കേണ്ടതെന്നും പറയുന്നു. കർത്തൃപ്രാർത്ഥനയുടെ പ്രായോഗികതലങ്ങളും പരിശുദ്ധാത്മാവിനെതിരായുള്ള പാപം എന്തെന്നും ക്രിസ്തു സൂചിപ്പിക്കുന്നു. ശാസ്ത്രിമാരുടെയും ജനക്കൂട്ടത്തിന്റെയും വിചാരണയുമാണ് (മർക്കോസ് 3:20–30) ഇന്നത്തെ വേദവിചാരത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ഇതിലെ രണ്ടാം ഭാഗം പെന്തിക്കോസ്തിക്കു ശേഷമുള്ള ഏഴാം ഞായറാഴ്ചയുടെ അതേ വായന തന്നെയാണ്.

യേശുവിന്റെ പ്രാർത്ഥനാജീവിതം ഏറ്റവും ഭംഗിയായി അവതരിപ്പിക്കുന്നത് വി. ലൂക്കോസാണ്. പ്രാർത്ഥിക്കുന്ന സമയത്താണ് പരിശുദ്ധാത്മാവിന്റെ ആവാസം സ്നാനസമയത്ത് യേശുവിൽ നിറഞ്ഞത് (3:21–22); ദൈവത്തോട് കൂടുതൽ നേരം ആയിരിക്കുവാൻ പ്രാർത്ഥനയ്ക്കായി അവൻ വിജനസ്ഥലത്തേക്ക് പിൻവാങ്ങുന്നു (5:16); തന്റെ ശ്ലീഹന്മാരായ പന്ത്രണ്ടുപേരെ തെരഞ്ഞെടുക്കുന്നതിന് മുമ്പും (8:12–13); പത്രോസിന്റെ വിശ്വാസ പ്രഖ്യാപനത്തിന് മുമ്പ് (9:18), തേജസ്ക്കരണത്തിന്റെ സമയത്ത് (9:28–30). പീഡാനുഭവത്തിന് തൊട്ടുമുമ്പ് ഗെത്സമൻ തോട്ടത്തിൽ വെച്ച് (22:40–42), കുരിശിൽ കിടന്നുകൊണ്ട് (23:34, 46), ഉയിർപ്പിനുശേഷം, ശിഷ്യന്മാരുമായി ഭക്ഷണത്തിനിരുന്നപ്പോൾ (24:30), അങ്ങനെ ജീവിതത്തിന്റെ നിർണ്ണായകമായ എല്ലാ സന്ദർഭങ്ങളിലും ക്രിസ്തു പ്രാർത്ഥിച്ചിരുന്നു. തന്റെ പിതാവിനോടുള്ള നിരന്തര ബന്ധം യേശു പുലർത്തിയിരുന്നത് ആ പ്രാർത്ഥനയിലൂടെയായിരുന്നു. അതാണ് ക്രിസ്തു തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചത്. കർത്തൃപ്രാർത്ഥനയുടെ നിർവ്വഹണം എങ്ങനെ നടത്തണം എന്നാണ് പിന്നീട് ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് ഒരു ഉപമയിലൂടെ (11: 5–8) പഠിപ്പിച്ചത്. അതിനുശേഷമാണ് പ്രാർത്ഥന കേൾക്കുന്ന ദൈവത്തിന്റെ അടുക്കൽ നാം എങ്ങനെയാണ് ആ പ്രാർത്ഥന നിർവ്വഹിക്കേണ്ടത് എന്ന് ക്രിസ്തു പറയുന്നത്. പ്രാർത്ഥനയുടെ മൂന്ന് വശങ്ങളാണ് ഇന്നത്തെ വേദവിചാരം ചർച്ച ചെയ്യുന്നത്.

**1. യാചിക്കുക; അന്വേഷിക്കുക; മുട്ടുക**

Ask, Seek, Knock എന്നീ മൂന്നു പദങ്ങൾ മൂന്നു വ്യത്യസ്ത മനോഭാവങ്ങളേയും, ആവശ്യങ്ങളേയും കാണിക്കുന്നു. യാചന എന്നത് ദാസന്റെ മനോഭാവമാണ്. യജമാനനോട് തന്റെ ആവശ്യങ്ങൾക്കുവേണ്ടി യാചിക്കുന്ന ദാസൻ. തന്റെ ജീവിതത്തെ യജമാനന്റെ തീരുമാനങ്ങളിലും, അധികാരത്തിലുമായി പൂർണ്ണമായി സമർപ്പിക്കുന്നവനാണ് ദാസൻ. മാത്രമല്ല, യഥാർത്ഥ ദാസൻ യജമാനന്റെ ഹിതമനുസരിച്ച് ജീവിക്കുന്നവനും തന്റെ ഉത്തരവാദിത്വങ്ങൾ ചെയ്യുന്നവനുമാണ്. യജമാനനോട് എങ്ങനെയാണ് പെരുമാറേണ്ടതെന്ന് ഉത്തരവാദിത്വബോധമുള്ള ഒരു ദാസനറിയാം; മാത്രമല്ല എന്താണ് ചോദിക്കേണ്ടതെന്നും. ദാസന്റെ സ്വഭാവദാർഢ്യത്തിനും, ധർമ്മനീതിക്കും അനുസരിച്ചിരിക്കും, യജമാനനോടുള്ള അവന്റെ യാചന. എന്തും ചോദിക്കാം എന്നതിലുപരി എന്താണ് ചോദിക്കേണ്ടത് എന്ന് തീരുമാനിക്കേണ്ടത് ദാസനാണ്. ക്രിസ്തു ഒരു ദാസനായി ഈ ലോകത്തിൽ വന്നു, തന്റെ പിതാവിനോട് അനേക യാചനകൾ കഴിച്ചു. എന്നാൽ ചില യാചനകൾക്ക് തന്റെ പിതാവിൽ നിന്നും മറുപടി ലഭിച്ചില്ല എന്നുള്ളതും നാം മനസ്സിലാക്കുന്നു. ഉദാഹരണത്തിന് 'കഴിയുമെങ്കിൽ ഈ പാനപാത്രം എന്നിൽ നിന്ന് നീക്കേണമേ' എന്നുള്ള യാചനയ്ക്ക് കൃത്യമായ ഒരുത്തരം പിതാവ് നൽകുന്നില്ല (ലൂക്കോസ് 22:42). എന്നാൽ നാം യാചിക്കുന്നത് എന്തെന്ന് നമ്മേക്കാളും മുമ്പേ നമ്മുടെ യജമാനൻ അറിയുന്നു (മത്തായി 6:8). അതിനാൽത്തന്നെ നമ്മുടെ ജീവിതത്തിലെ ഏതു കാര്യങ്ങളിലും ദൈവത്തിന്റെ ഹിതമാണ് നിറവേറുന്നത് എന്നുള്ള ചിന്തയായിരിക്കണം ഒരു യഥാർത്ഥ വിശ്വാസിക്കുണ്ടാകേണ്ടത്.

യാചകന്റെ/യാചനയുടെ മറ്റൊരു വശം, ആവശ്യങ്ങൾക്ക് ഒരു അതിർവരമ്പ് നിശ്ചയിക്കുക എന്നതാണ്. സമൃദ്ധിയുടെ സുവിശേഷം പങ്കിടുന്ന ചില പ്രസ്ഥാനങ്ങൾ, ദൈവത്തെ, തങ്ങളുടെ ആവശ്യങ്ങൾ സാധിച്ചെടുക്കുന്ന ഒന്നായി മാത്രം കാണുമ്പോൾ, നാം അതിൽ നിന്ന് വ്യത്യസ്തമായി നമ്മുടെ ജീവിതത്തെ കാണാൻ ശ്രമിക്കേണ്ടതുണ്ട്. ലഭിച്ച നന്മകളിലും, സമൃദ്ധിയിലും ഒന്നും സംതൃപ്തി കാണാതെ, ദൈവത്തെ പഴി പറയുന്ന സംസ്കാരത്തിൽ നിന്നും, പഠിപ്പിക്കലുകളിൽ നിന്നും നാം വഴിമാറി നടക്കേണ്ടത് അത്യാവശ്യമാണ്.

അന്വേഷിക്കുന്നവന് ഒരു ഇടയന്റെ മനോഭാവമാണ്. കൂടുതൽ കരുതലും ശ്രദ്ധയും ജീവിതത്തോട് പുലർത്തുന്നവനാണ് ഇടയൻ. തനിക്കുള്ളതിനെ, തന്നെ ഏൽപിച്ചതിനെ കരുതലോടെ സംരക്ഷിക്കുന്നവൻ. എന്നാൽ ചില നിമിഷങ്ങളിൽ, ഇടയന്റെ ദൃഷ്ടിയിൽ നിന്ന് തന്റെ ആടുകൾ തെറ്റിപ്പോയാൽ, അതിനെ അന്വേഷിക്കുന്ന ഇടയനെയാണ് ക്രിസ്തു തന്റെ ജീവിതത്തിൽ കൂടി സമൂഹത്തിന് കാണിച്ചുകൊടുത്തത്. കാണാതെപോയ ആടിന്റെ ഉപമയും (ലൂക്കോസ് 15:3–6), നഷ്ടപ്പെട്ട നാണയത്തിന്റെ ഉപമയും (ലൂക്കോസ് 15:8–9) ഇതിന് ഉത്തമ ഉദാഹരണങ്ങളാണ്. ദൈവത്തിൽ നിന്നും അകന്നവർ എന്നു സമൂഹം പഴിചാരിയ ചുങ്കക്കാരേയും, വേശ്യകളേയും, അവഗണിക്കപ്പെട്ടവരേയുമായിരുന്നു ക്രിസ്തു അന്വേഷിച്ചത്. ദൈവം തന്ന നന്മകളിൽ എന്തെങ്കിലും നഷ്ടപ്പെട്ടാൽ, അത് അന്വേഷിച്ച് കണ്ടുപിടിക്കുവാനും, ദൈവത്തിൽ നിന്നകന്നവരെ നിരന്തര അന്വേഷണങ്ങൾ കൊണ്ട് അവനോട് ചേർത്തുനിർത്തുവാനും ഒരു അന്വേഷകന് കഴിയണം.

ബഹുമാനവും, അംഗീകാരവും, ആദരവും ലഭിക്കേണ്ടതിന്റെ സൂചനയാണ് 'മുട്ടുക' എന്ന വാക്കിലടങ്ങിയിരിക്കുന്നത്. ഒരു സാധകന്റെ ജീവിതാഭിലാഷമാണ് 'മുട്ടുക' എന്ന പ്രവൃത്തിയിൽ അടങ്ങിയിരിക്കുന്നത്. താൻ പ്രാപിക്കാൻ പോകുന്നതെന്താണോ, അതിന്റെ പൂർണ്ണത, അത് നൽകുന്നവനിൽ ആശ്രയിച്ചിരിക്കുന്നു. അപ്പോൾ നമ്മുടെ ശബ്ദം, യജമാനന്റെ ശ്രദ്ധ തിരിക്കാൻ കാരണമാകുമെങ്കിൽ മാത്രമേ, യജമാനൻ ആ വാതിൽ തുറക്കുകയുള്ളൂ. മുമ്പിലുള്ള തടസ്സങ്ങൾ മാറി, പുറത്തുള്ള ഒരാൾ ഉള്ളിലേക്ക് പ്രവേശിക്കുന്നതുപോലെ, ഞാനും, നീയും ഒന്നാണ് (തത്ത്വമസി) എന്ന ആത്മീയ ഔന്നത്യത്തിലേക്കുള്ള ക്ഷണമാണ് വാതിൽക്കൽ മുട്ടുന്നവൻ പ്രതീക്ഷിക്കുന്നത്. പ്രാർത്ഥനയുടെ Culmination അതാണ്. ദൈവത്തിന്റെ ശ്രദ്ധ നമ്മിലേക്ക് തിരിക്കാൻ തക്കവണ്ണം നാം എന്താണ് ചെയ്യുന്നത്? മരുഭൂമിയിൽ കത്തിപ്പടരുന്ന മുൾപ്പടർപ്പ് കണ്ട്, മോശ അതിലേക്ക് ആകർഷിക്കപ്പെട്ടതുപോലെ, 'വാതിൽക്കൽ മുട്ടുക' എന്ന process-ൽ അത് കേൾക്കപ്പെടാൻ, നമുക്കുവേണ്ടി അത് തുറക്കാൻ ദൈവം തയ്യാറാണ്. പക്ഷേ ദൈവത്തിന്റെ ശ്രദ്ധ നമ്മിലുണ്ടാകുവാൻ തക്കവണ്ണം, നമ്മുടെ ജീവിതത്തെ നാം മാറ്റിമറിക്കേണ്ടതുണ്ട്. അതിനാലാകണം ചില തുറക്കപ്പെടലുകളിൽ ഞാൻ നിങ്ങളെ അറിയുന്നില്ല എന്നുള്ള (മത്തായി 24:18) പരുഷ വാക്കുകൾകൊണ്ട് അടഞ്ഞുപോകുന്നത്.

യാചനയുടേയും, അന്വേഷണത്തിന്റേയും ബാക്കിപത്രമാണ് 'മുട്ടുക' എന്നത്. ദൈവത്തിന്റെ സ്നേഹം പിടിച്ചുപറ്റാൻ തക്കവണ്ണം ഞാൻ അവന്റെ വാതിൽക്കൽ മുട്ടുമ്പോൾ, എന്റെ യാചനകളും, അന്വേഷണങ്ങളും എത്തരത്തിലുള്ളതായിരുന്നു എന്നതനുസരിച്ചാണ്, ആ വാതിൽ എനിക്കുവേണ്ടി തുറക്കണോ വേണ്ടയോ എന്ന് തീരുമാനിക്കുന്നത്. ദൈവത്തോടൊപ്പമുള്ള പന്തിഭോജനമാണ് ഏതൊരു സാധകന്റേയും ലക്ഷ്യമെങ്കിൽ (വെളിപാട് 3:20), നമ്മുടെ ജീവിതം നാം അവനായി തുറന്നിടേണ്ടതുണ്ട്. ❑

# പള്ളികളിൽ നിന്ന് വിശ്വാസികളെ പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാനരഹിതം: ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്

കോട്ടയം: പള്ളികളിൽ നിന്ന് വിശ്വാസികളെ പുറത്താക്കുന്നു എന്ന പ്രചരണം അടിസ്ഥാനരഹിതമെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത. സുപ്രീംകോടി വിധിയിലൂടെ ഓർത്തഡോക്സ് സഭ ഒരു വിശ്വാസിയെയും അവരുടെ ദേവാലയങ്ങളിൽ നിന്ന് പുറത്താക്കിയിട്ടില്ല എന്നത് വസ്തുതയായിരിക്കെ വിശ്വാസികൾ അവരുടെ ദേവാലയങ്ങളിലേക്ക് തിരികെ കയറണം എന്ന യാക്കോബായ നേതൃത്വത്തിന്റെ പ്രസ്താവനയ്ക്ക് പ്രസക്തിയില്ല. 1934-ലെ ഭരണഘടനയ്ക്ക് വിധേയമായി സുപ്രീംകോടതി വിധി അംഗീകരിച്ച് ഇടവകാംഗങ്ങളായി തുടരുവാൻ ആഗ്രഹമില്ലാത്ത ഇടവകക്കാർ, ഇന്ത്യൻ നിയമവ്യവസ്ഥയ്ക്ക് വിധേയമായി സ്വമേധയാ പുറത്താക്കപ്പെടുവാൻ അവരുടെ നേതൃത്വം നിർബന്ധിക്കുന്നു എന്നതാണ് വസ്തുത.

തിരുവാർപ്പ് പള്ളിയിൽ 1958-ലെ സഭാ യോജിപ്പിന് ശേഷം വികാരിമാരെ നിയമിച്ചത് ഓർത്തഡോക്സ് സഭയുടെ കോട്ടയം മെത്രാസനത്തിന്റെ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു എന്ന് രേഖകൾ സാക്ഷിക്കുന്നു. എല്ലാ രേഖകളും പരിശോധിച്ച് കോടതി വിധി പ്രഖ്യാപിച്ചു കഴിയുമ്പോൾ കൈയ്യൂക്കുപയോഗിച്ച് നീതിന്യായവ്യവസ്ഥയെ അട്ടിമറിക്കുവാനുള്ള പരിശ്രമങ്ങൾക്ക് തിരിച്ചടി നേരിട്ടതുകൊണ്ട് സമൂഹത്തിന്റെ സഹതാപം പിടിച്ചുപറ്റുവാനുള്ള കുത്സിതശ്രമങ്ങളാണ് ഇപ്പോൾ നടന്നുവരുന്നത്. തിരുവാർപ്പ് പള്ളി സംബന്ധിച്ച് ഇപ്പോൾ അവർ ഉന്നയിക്കുന്ന ആരോപണങ്ങൾ വസ്തുതാവിരുദ്ധവും നിയമവ്യവസ്ഥയോടുള്ള വെല്ലുവിളിയും തന്നെയാണ്. മലങ്കര നസ്രാണികളുടെ എല്ലാ ദേവാലയങ്ങളും സഭാ വിശ്വാസികൾ അവരുടെ അദ്ധ്വാനത്തിൽ നിന്ന് നൽകിയ സംഭാവനകളും പിടിയരിയും പിരിച്ചുതന്നെയാണ് പണിതിട്ടുള്ളത്. ആയതിനാൽ നിയമവ്യവസ്ഥയ്ക്കും കോടതിവിധികൾക്കും വിധേയമായി തിരുവാർപ്പ് പള്ളിയിൽ മാത്രമല്ല, മലങ്കര സഭയുടെ ഏത് ദേവാലയത്തിലും എല്ലാ അവകാശങ്ങളോടുംകൂടി ഇടവക ജനങ്ങൾക്ക് ആരാധനയിൽ പങ്കെടുക്കാവുന്നതാണ്.

ഇടവകയുടെ ഭരണം 1934-ലെ ഭരണഘടനയ്ക്ക് വിധേയമായി മലങ്കര ഓർത്തഡോക്സ് സഭ നിയമിക്കുന്ന വികാരിമാരാൽ നടത്തപ്പെടുകയും ചെയ്യും. മലങ്കരസഭയിൽ ശാശ്വത സമാധാനം ഉണ്ടാകുവാൻ സുപ്രീംകോടതി നൽകിയിട്ടുള്ളതീർപ്പ് ഉൾക്കൊണ്ട്, സത്യം മനസ്സിലാക്കി വ്യവസ്ഥാപിത ഭരണക്രമം പാലിച്ചുകൊണ്ട് വിശ്വാസികൾ തുടർന്നും ഇടവകകളിൽ നിലകൊള്ളുകയാണ് വേണ്ടത് എന്നും അഭിവന്ദ്യ തിരുമേനി പറഞ്ഞു.



## മലങ്കരസഭയിൽ ഇദംപ്രഥമമായി വിരമിച്ച പുരോഹിതർ മാത്രം മുഖ്യകാർമികത്വം വഹിച്ച വിശുദ്ധ കുർബാന ഓതറ ദയറായിൽ നടന്നു

### പിതൃസ്മൃതിയിൽ സെമിനാരി പഠനകാലം അയവിറക്കി ചെങ്ങന്നൂർ ഭദ്രാസനത്തിലെ റിട്ടയേർഡ് കോർഎപ്പിസ്കോപ്പാമാർ

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസനത്തിൻെറ പ്രഥമ മെത്രാപ്പോലീത്ത തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തയുടെ രണ്ടാം ദുഃഖ്റോനോയോടു അനുബന്ധിച്ച് അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ഓതറ സെൻറ് ജോർജ് ദയറായിൽ നടന്ന വിശുദ്ധ കുർബാനയിൽ ചെങ്ങന്നൂർ ഭദ്രാസനത്തിലെ റിട്ടയേർഡ് കോറെപ്പിസ്കോപ്പാമാർ പ്രധാന കാർമികത്വം വഹിച്ചു. സെമിനാരി പഠനകാലത്തെ മധുരസ്മരണകൾ അയവിറക്കി വിശുദ്ധ കുർബാനയുടെ എല്ലാ ഭാഗങ്ങളും ബഹുമാനപ്പെട്ട കോറെപ്പിസ്കോപ്പാമാർ തന്നെ കാർമ്മികരായി ക്രമീകരിച്ചു. മലങ്കരസഭയിൽ ഇദംപ്രഥമമായി നടക്കുന്ന ഒരു ശുശ്രൂഷ എന്ന നിലയിൽ സംബന്ധിച്ചവർക്ക് അത് വേറിട്ടൊരു അനുഭവമായി. ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് വിശുദ്ധ കുർബാനയിൽ സംബന്ധിച്ചു.

## പിറവം പള്ളിക്കേസ്: ഹർജി തള്ളി

പിറവം സെന്റ് മേരിസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിൽ 2017-ൽ ഇടവക മാനേജിംഗ് കമ്മിറ്റിയിലേക്ക് നടന്ന തിരഞ്ഞെടുപ്പ് ചോദ്യം ചെയ്ത് യാക്കോബായ വിഭാഗം മൂവാറ്റുപുഴ സബ്കോടതിയിൽ ഫയൽ ചെയ്ത ഒ.പി. 9/2018 ഇന്ന് കോടതി തള്ളി ഉത്തരവായി. പള്ളിക്ക് വേണ്ടി അഡ്വ. തോമസ് അധികാരം ഹാജരായി.

## ആട്ടിൻകുന്ന് പള്ളിക്കേസ് തള്ളി

കൊച്ചി: ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് നിരോധനം ഏർപ്പെടുത്തണം എന്നാവശ്യപ്പെട്ട് ആട്ടിൻകുന്ന് പള്ളിയിലെ വിഘടിത വിഭാഗം മൂവാറ്റുപുഴ മുൻസിഫ് കോടതിയിൽ നൽകിയ ഇൻജങ്ഷൻ പെറ്റീഷൻ നില നിൽക്കില്ല എന്ന് കണ്ട് തള്ളി. പള്ളി വസ്തുവിൽ കൂടി വിഘടിതിത വിഭാഗം ബലമായി വെട്ടിയ വഴിക്ക് നിരോധനം ചോദിച്ച് ഓർത്തഡോക്സ് സഭാംഗങ്ങൾ നൽകിയ നിരോധന ഹർജി അനുവദിച്ചു.

പള്ളി സെമിത്തേരിയിലേക്കും വിഘടിത വിഭാഗം പുതുതായി നിർമ്മിച്ച ആരാധാനലയത്തിലേക്കുമുള്ള കുറുക്കുവഴിയായി വിഘടിത വിഭാഗം ഈ വഴി ബലമായി നിർമ്മിച്ചത്. മുൻസിഫ് കോടതി ഈ വഴിക്ക് നിരോധനം കൽപ്പിച്ച് വിധിയാവുകയും ചെയ്തു. ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. തോമസ് അധികാരം ഹാജരായി.

## ചാത്തമറ്റം പള്ളിക്കേസ് തള്ളി

മൂവാറ്റുപുഴ: ചാത്തമറ്റം കർമ്മേൽ സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് പള്ളിയെ സംബന്ധിച്ച് വിഘടിത വിഭാഗം മുവാറ്റുപുഴ സബ് കോടതിയിൽ 'യഥാർത്ഥ അവകാശികൾ തങ്ങളാണെന്ന്' അവകാശപ്പെട്ട് നൽകിയ ഹർജി കോടതി തള്ളി.

**എം.ജി. സർവകലാശാല ബി.എ. ഇംഗ്ലീഷ് (കരിയേഴ്സ് ആൻഡ് കമ്യൂണിക്കേഷൻ സ്കിൽസ്) പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ ഷാനിയ സൂസൻ ഷൈജു. ഇലന്തൂർ ഒടാലിൽ ഷൈജു കെ. മാത്യുവിന്റേയും ജെൻസി ആൻ ഷൈജുവിന്റേയും മകളാണ്. തുമ്പമൺ ഭദ്രാസനത്തിൽപെട്ട കാരൂർ സെന്റ് പീറ്റേഴ്സ് ഇടവകാംഗമാണ്.**



**എം.ജി. സർവകലാശാലയിൽ നിന്ന് ബി.കോം. (ടാക്സേഷൻ) പരീക്ഷയിൽ മൂന്നാം റാങ്ക് കരസ്ഥമാക്കിയ കുമാരി സ്നേഹ സൂസൻ സുജോയ്. നിലയ്ക്കൽ ഭദ്രാസനത്തിലെ പാടിമൺ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**






പ്രിയ ശ്രീ. ബി. രാധാകൃഷ്ണ മേനോൻ,

സഭാ തർക്കത്തെക്കുറിച്ചുള്ള താങ്കളുടെ അഭിപ്രായം ഞാൻ വായിച്ചു, പക്ഷേ നിർഭാഗ്യവശാൽ തങ്ങൾക്ക് പ്രശ്നത്തിന്റെ ഗൗരവം വേണ്ടവിധത്തിൽ മനസ്സിലായിട്ടില്ല എന്നു തോന്നുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാഗത്ത് വിട്ടുവീഴ്ചക്ക്മ ഒരു വിമുഖതയുമില്ല. ഞങ്ങൾ ആവശ്യപ്പെടുന്നത് ദേശത്തിന്റെയും സഭയുടെയും നിയമം അനുസരിക്കുക എന്നു മാത്രമാണ്.

മലങ്കര സഭയുടെ ഭരണഘടന അനുസരിക്കാൻ തയ്യാറുള്ള ഒരു വ്യക്തിക്കും അവരുടെ പൂർവ്വികർ ആരാധിച്ചിരുന്ന ഇടവകകൾ ഉപേക്ഷിക്കേണ്ടിവരില്ല. അവർ ഭരണഘടന നിരസിക്കുമ്പോൾ മാത്രമേ അവർക്ക് ഇടവകയിലുള്ള അവകാശം നഷ്ടപ്പെടുകയുള്ളൂ. സഭയുടെ ഭരണഘടന അനുസരിക്കാൻ സന്നദ്ധരായ എത്രപേർക്ക് ഇടവകകൾ ഉപേക്ഷിക്കേണ്ടിവന്നുവെന്ന് യാക്കോബായ വിഭാഗത്തിലെ നിങ്ങളുടെ സുഹൃത്തുക്കളിൽ നിന്ന് ദയവായി കണ്ടെത്തുക.

ഒരു അഭിഭാഷകനെന്ന നിലയിൽ നിങ്ങൾ പ്രശ്നങ്ങളുടെ ഗൗരവം മനസ്സിലാക്കുമെന്ന് പ്രതീക്ഷിക്കുന്നു. നിയമപരമായി പരിശീലനം ലഭിച്ച രാഷ്ട്രീയ നേതാക്കൾ ഇത്തരം നിരുത്തരവാദപരമായതും നിയമസാധുതയില്ലാത്തതുമായ അഭിപ്രായങ്ങൾ പറയുന്നതിൽ ഖേദമുണ്ട്.

സസ്നേഹം,

**സക്കറിയ മാർ നിക്കോളോവോസ് മെത്രാപ്പോലീത്ത**

Dear Mr. B Radhakrishna Menon,

I read through your comment regarding the church dispute but unfortunately you do not understand the issue. There is no reluctance on the side of the Malankara Orthodox Church to be lenient(hn«phogvN). All the we ask is only to abide by the law of the land.

Not a single person willing to abide by the constitution of the Malankara Church will have to leave the parishes their ancestors worshipped. Only when they reject the constitution they lose their parish privileges. Please find out from your friends in Jacobite faction how many people willing to abide by the Constitution of the Church had to leave the parishes.

As a lawyer I hope you will understand the issues.

Sorry to see legally trained political leaders make such rash and legally unsound comments.

Sincerely yours,

**Zachariah Mar Nicholovos Metropolitan.**

## പുസ്തകം






**ഫാ. കെ. റ്റി. ഫിലിപ്പിന്റെ ജീവിതവും ദർശനവും പ്രതിപാദിക്കുന്ന 'വിനയം സൗമ്യം മധുരം' എന്ന ഗ്രന്ഥം യൂഹാനോൻ മാർ പോളിക്കർപ്പോസ് ടിനു യോഹന്നാനു (കേരള ക്രിക്കറ്റ് ടീം കോച്ച്) നൽകി പ്രകാശനം ചെയ്യുന്നു.**



**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും ആഗോളതലത്തിൽ പ്രചരിപ്പിക്കുവാൻ 1992 മുതൽ നിസ്വാർത്ഥ സേവനം ചെയ്യുന്ന ജോയ്സ് തോട്ടയ്ക്കാടിനെ തലക്കോട് പരുമല മാർ ഗ്രീഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റ് ആദരിച്ചു. യൂഹാനോൻ മാർ പോളിക്കർപ്പോസ് പ്രശംസാപത്രം നൽകി.**

## കാരിക്കോട് ബഥേൽ പള്ളിക്കേസ്: ഹർജി തള്ളി

കൊച്ചി: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽപെട്ട കാരിക്കോട് ബഥേൽ സെന്റ് തോമസ് പള്ളി 1934-ലെ സഭാ ഭരണഘടനപ്രകാരം ഭരിക്കപ്പെടണം എന്ന ജില്ലാ കോടതി ഉത്തരവിന് എതിരെ വിഘടിത വിഭാഗം ഹൈക്കോടതിയിൽ നൽകിയ അപ്പീൽ വിശദമായ വാദം കേട്ട് തള്ളി. പള്ളി വികാരി നൽകിയ റിട്ട് ഹർജിയിൽ പള്ളി ആരാധനക്കും ഭരണത്തിനും ആവശ്യമായ പോലീസ് സംരക്ഷണവും അനുവദിക്കുകയും അപ്രകാരം ആരാധന നടന്നു വരികയും ചെയ്യുന്നു.



**പി. പി. മത്തായിയുടെ ഭവനം ഡോ. മാത്യൂസ് മാർ സേവേറിയോസ്സ്, നഥാനിയേൽ റമ്പാൻ എന്നിവർ സന്ദർശിച്ച് അനുശോചനം അറിയിച്ചു. ദേശസമിതിയുടെ ദുഖാചരണ പന്തലിൽ എത്തുകയും ഐക്യദാർഢ്യം അറിയിച്ചു. കെ.പി.സി.സി. ജനറൽ സെക്രട്ടറി റോയി കെ പൗലോസ്സ്, ഫാ. പി. എ. ഫിലിപ്പ്, ഫാ. പി. വൈ. ജസ്സൻ തുടങ്ങിയവരും ഭവനത്തിൽ എത്തുകയും സമര പന്തൽ സന്ദർശിച്ചു ഐക്യദാർഢ്യം അറിയിക്കുകയും ചെയ്തു.**




## മണ്ണിൽ മല്ലിടുന്ന കർഷകന് മൃഗങ്ങളുടെ പരിഗണയെങ്കിലും നൽകുക: അഖില മലങ്കര വൈദിക സംഘം

കോന്നി: വനപാലകരുടെ കസ്റ്റഡിയിൽ ദുരുഹ സാഹചര്യത്തിൽ മരണമടഞ്ഞ പി. പി. മത്തായിയുടെ ഭവനം, മലങ്കര ഓർത്തഡോക്സ് സഭയുടെ അഖില മലങ്കര വൈദിക സംഘം പ്രതിനിധികൾ സന്ദർശിച്ചു. മലയോര കർഷകരോട് മാനുഷിക പരിഗണ ഇല്ലാത്ത പെരുമാറ്റങ്ങൾ ഉണ്ടാകുന്നത് ആദ്യമേ വിലക്കിയിരുന്നെങ്കിൽ പൊന്നുവിന്റെ മരണത്തിൽ എത്തുകയില്ലായിരുന്നെന്ന് വൈദിക സംഘം ജനറൽ സെക്രട്ടറി ഫാ. ഡോ. സജി അമയിൽ പറഞ്ഞു. ചത്ത മൃഗങ്ങൾക്ക് കിട്ടുന്ന പരിഗണന മനുഷ്യന് മനുഷ്യനിൽ നിന്ന് കിട്ടുന്നില്ല. ഫാ. ഡോ. ഫെലിക്സ് യോഹന്നാനും വൈദിക സംഘത്തെ പ്രതിനിധികരിച്ചു പൊന്നുവിന്റെ ഭവനത്തിൽ എത്തി അനുശോചനം അറിയിച്ചു

കുടപ്പനക്കുളം ദേശസമിതി പ്രവത്തകരുടെ ദുഃഖാചരണ പന്തലിൽ അഖില മലങ്കര വൈദിക സംഘം പ്രതിനിധികൾ എത്തി ഐകദാർഢ്യം അറിയിച്ചു . മരണത്തിനു ഉത്തരവാദികളായ വനപാലകർക്ക് ശിക്ഷ ലഭിക്കണമെന്നും അതിനുള്ള നടപടികൾ അടിയന്തിരമായി സർക്കാർ ഭാഗത്തു നിന്ന് ഉണ്ടാകണമെന്നു അഖില മലങ്കര വൈദിക സംഘം ആവശ്യപ്പെട്ടു.

## ഫാ. ഡോ. എം. കെ. തോമസ് അന്തരിച്ചു

മലങ്കര ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസനത്തിലെ സീനിയർ വൈദികനും പത്തനംതിട്ട ബേസിൽ ദയറാ അംഗവുമായ ഫാ. ഡോ. എം. കെ. തോമസ് അച്ചൻ (90) വാർദ്ധക്യസഹജമായ അസുഖം മൂലം പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റലിൽ നിര്യാതനായി. ചെങ്ങന്നൂർ പുത്തൻകാവ് അയിരൂക്കുഴിൽ മലയിൽ മേലത്തേതിൽ എം. കെ കൊരുത്, റേച്ചൽ കൊരുത് ദമ്പതികളുടെ സീമന്ത പുത്രനായി 1931 ജനുവരി 26-ന് ജനിച്ചു. കെ. തോമസ് (ഹൂസ്റ്റൺ) എം. കെ ജോർജ്ജ് (റാലെ, നോർത്ത് കരോലിന) എന്നിവർ സഹോദരങ്ങളാണ്.



1994 മുതൽ ദീർഘകാലം ഷിക്കാഗോ എൽമെസ്റ്റ് (ഓക് പാർക്ക്) സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിലെ വികാരിയായിരുന്ന എം. കെ തോമസ് അച്ചൻ പിന്നീട് നോർത്ത് കരോലിന റാലെ മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ സ്ഥാപക വികാരിയായി സേവനം അനുഷ്ഠിച്ചു. കഴിഞ്ഞ ഏതാനും മാസങ്ങളായി ചെങ്ങന്നൂരിലുള്ള ഭവനത്തിൽ വിശ്രമജീവിതം നയിച്ചു വരികയായിരുന്നു. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ വാത്സല്യ ശിഷ്യത്വത്തിലൂടെയും, തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തയുടെ പരിപാലനത്തിലൂടെയും വളർന്നുവന്ന ഫാ. തോമസ് 1957-ൽ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ശെമ്മാശപട്ടവും, 1966-ൽ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തയിൽ നിന്നും വൈദികപട്ടവും സ്വീകരിച്ചു.

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവക അംഗമായ തോമസ് അച്ചൻ 1952-ൽ കേരള സർവ്വകലാശാലയിൽ നിന്നും ബി.എ. യും അമേരിക്കയിലെ ട്യൂൾസ സർവ്വകലാശാലയിൽ നിന്നും എം.എ. യും ഇംഗ്ലീഷ് എഡ്യുക്കേഷൻ ഡോക്ടറേറ്റും നേടി. പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളിൽ അധ്യാപകനായും കിഴവള്ളൂർ സെന്റ് ജോർജ്ജ് മിഡിൽ സ്കൂളിൽ പ്രധാന അധ്യാപകനായും സേവനം അനുഷ്ഠിച്ചു. തുമ്പമൺ ഭദ്രാസന ഓർത്തഡോക്സ് യൂത്ത് മൂവ്മെൻറ് മൂവ്മെന്റ് സെക്രട്ടറിയായും, അമേരിക്കയിലെ മോർഹെഡ് യൂണിവേഴ്സിറ്റിയിൽ 1964 മുതൽ 1994 വരെ ഇംഗ്ലീഷ് വിഭാഗത്തിന്റെ പ്രൊഫസറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ലൂയിസ്വിൽ, സെൻസിനാറ്റി, കൊളംബസ്, റാലെ, ഒർലാണ്ടോ എന്നീ ഇടവകകളുടെ സ്ഥാപക വികാരിയാണ്.

അച്ചന്റെ ദേഹവിയോഗത്തിൽ പ. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ, കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ, സഖറിയാസ് മാർ നിക്കോളാവോസ് മെത്രാപ്പോലീത്താ, ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത, ഡോ. പുലിക്കോട്ടിൽ ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത, ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ എന്നിവർ അനുശോചനം രേഖപ്പെടുത്തി.

സംസ്കാര ശുശ്രൂഷകൾ പത്തനംതിട്ട ബേസിൽ ദയറായിൽ നടന്നു.



## കാരുണ്യ ഭവനം യാഥാർഥ്യമാക്കി ഓർത്തഡോക്സ് സഭ കൊട്ടാരക്കര-പുനലൂർ ഭദ്രാസനം

പുനലൂർ: കൊട്ടാരക്കര-പുനലൂർ ഭദ്രാസനത്തിന്റെ ദശാബ്ധിയോട് അനുബന്ധിച്ചു കാരുണ്യ വർഷം 2020 എന്ന പദ്ധതിയുടെ ഭാഗമായി 10 വീടുകളാണ് നിർദ്ധരരായ സഹോദരങ്ങൾക്ക് നിർമ്മിച്ച് നൽകുന്നത്. അതിൽ മൂന്നാമത്തെ വീടാണ് കരവാളൂർ മണലിൽ ഉള്ള സുജാതയ്ക്ക് ഓണസമ്മാനമായി ലഭിച്ചത്. തകർന്നു വീഴാറായ അടച്ചുറപ്പില്ലാതിരുന്ന പഴയ വീട്ടിൽ 2 പിഞ്ചു കുഞ്ഞുങ്ങൾക്കൊപ്പമായിരുന്നു സുജാതയുടെയും താമസം. ഓണസമ്മാനമായ വീടിന്റെ താക്കോൽദാന കർമ്മം കൊട്ടാരക്കര-പുനലൂർ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലിത്ത നിർവ്വഹിച്ചു.

ബാലസമാജം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ഡോ. ജേക്കബ് ജോൺ ആണ് ആറ് ലക്ഷം രൂപ ചിലവായ വീടിന് സാമ്പത്തിക സഹായം നൽകിയിരിക്കുന്നത്. ചടങ്ങിൽ ഭദ്രാസന സെക്രട്ടറി ഫാ. സി. ഡി. രാജൻ, ഭദ്രാസന കൗൺസിൽ അംഗങ്ങളായ ഫാ. മാർക്കോസ് ജോർജ്, ഫാ. അനിൽ ജോൺ, വൈദീക സംഘം സെക്രട്ടറി ഫാ. ജോൺസൺ ഡാനിയേൽ, സഖറിയ റമ്പാൻ, ഫാ. ജോസഫ് മാത്യു, ഫാ. അലക്സ് മാത്യു, ഫാ. ഡോ. ജേക്കബ് ജോൺ, കാരുണ്യവർഷം കൺവീനർ ഷാജിമോൻ ചാക്കോ, കൗൺസിൽ അംഗങ്ങളായ അനിൽ ഇ. ടി. , സി. ഒ.അച്ചൻകുഞ്ഞ്, പി. എം. ജി കുരാക്കാരൻ, ബാലസമാജം ഭദ്രാസന സെക്രട്ടറി ലിപിൻ പുന്നൻ, ഭദ്രാസന ട്രഷറർ ജെയിൻ ജോയി ഹാഗ്യാ, യുവജന പ്രസ്ഥാനം മേഖല സെക്രട്ടറി ജിജോ മോൻ എന്നിവർ പങ്കെടുത്തു.



ചാലിശ്ശേരി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ കുർബാനയ്ക്ക് ഇടവക വികാരി ഫാ. മാത്യു ജേക്കബ് പുതുശ്ശേരി കാർമികത്വം വഹിക്കുന്നു.



ഡോ. മാത്യൂസ് മാർ സേവേറിയോസ് പിറവം പള്ളിയിൽ.



തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മപ്പെരുന്നാളിന് ഓതറ സെന്റ് ജോർജ് ദയറായിൽ യു.കെ യൂറോപ്പ് ഭദ്രാസനാധിപനും ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്തായുമായ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത കൊടിയേറ്റുന്നു.



## പൂതൃക്ക പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു

കൊച്ചി: പുത്തൻകുരിശ് പൂതൃക്ക പള്ളി ജില്ലാ ഭരണകൂടം ഏറ്റെടുത്തു. മുളന്തുരുത്തിയിലും ഓണക്കൂറിലും സംഭവിച്ചതിൽ നിന്നും വ്യത്യസ്തമായി സമാധാനപരമായിരുന്നു ഏറ്റെടുക്കൽ നടപടി. രാവിലെ ഒൻപതരയോടെ പള്ളിയിലെത്തിയ പോലീസ് ഹൈക്കോടതി നിർദേശപ്രകാരം പള്ളി ഏറ്റെടുക്കുകയാണെന്ന് അറിയിച്ചു. പള്ളിക്കകത്ത് പ്രതിഷേധ പ്രാർത്ഥന യജ്ഞം നടത്തിയിരുന്ന 25 യാക്കോബായ വിശ്വാസികൾ ഇതോടെ പള്ളിയിൽ നിന്നും ഇറങ്ങി. പിന്നീട് പോലീസ് വസ്തുവകകളുടെ കണക്കെടുപ്പ് പൂർത്തിയാക്കി പള്ളി പൂട്ടി.

കഴിഞ്ഞ ദിവസങ്ങളിലെ പ്രതിഷേധം കണക്കിലെടുത്ത് പ്രദേശത്ത് വൻ പോലീസ് സന്നാഹമാണ് ഒരുക്കിയിരുന്നത്. പള്ളി ഏറ്റെടുത്ത റിപ്പോർട്ട് ഉടൻ കോടതിയിൽ സമർപ്പിക്കുമെന്ന് ജില്ലാ ഭരണകൂടം വ്യക്തമാക്കി. കോടതി വിധി അംഗീകരിക്കുന്നെന്നും പള്ളി സംരക്ഷിക്കുന്നതിനായി അവസാന ഘട്ടം വരെ പൊരുതിയെന്നുമായിരുന്നു പള്ളി ഭാരവാഹികളുടെ പ്രതികരണം.